

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

# MALANKARA ORTHODOX SYRIAN CHURCH



Vol. 05 No. 18 THE ONLINE OFFICIAL NEWS BULLETTIN 2022 April 30

## ഉയിർപ്പുകാലം | SEASON OF RESURRECTION | ܥܕܢܐ ܕܩܝܡܬܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 1 ♪2<br>1st Sunday after New Sunday<br>Comme. of St. James the Apostle (Son of Zebedee)<br>Comme. of St. Michael Sahada | 2 ♪6 | 3 ♪2<br>109th Mem. of H.H. Baselios Paulose I (Pampakuda Cheriya Palli) | 4 ♪6<br>17th Mem. of Sabhakavi Sri C. P. Chandy (Pathanamthitta Basil Dayara) | 5 ♪2 | 6 ♪6 | 7 ♪2 |




നവീകരിച്ച കുരമ്പാല സെന്റ് തോമസ് ഓർത്തഡോക്സ് ദൈവാലയത്തിന്റെ വിശുദ്ധ കൂദാശയ്ക്കായ് എഴുന്നള്ളിയ പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായ്ക്കും സഭാ പിതാക്കന്മാർക്കും കുരമ്പാല സെന്റ് തോമസ് ഓർത്തഡോക്സ് വലിയ പള്ളി നൽകിയ സ്വീകരണം.



മട്ടാഞ്ചേരി സെന്റ് ജോർജ് ഓർത്തഡോക്സ് തീർത്ഥാടന പള്ളിയിൽ (കൂനൻകുരിശ് സ്മാരക പള്ളി) വി. ഗീവർഗീസ് സഹദായുടെ ഓർമ്മപ്പെരുനാൾ ആചരിച്ചു. പ. കാതോലിക്കാ ബാവാ മുഖ്യ കാർമ്മികത്വം വഹിച്ചു. കൂനൻകുരിശിങ്കൽ ധൂപ പ്രാർത്ഥനയ്ക്ക് ഫാ ജോൺ ദാനിയേൽ കോർ എപ്പിസ്കോപ്പ, വൈദിക സംഘം സെക്രട്ടറി ഫാ ഡോ. നൈനാൻ വി ജോർജ് കാർമ്മികത്വം വഹിച്ചു



കോട്ടയം മെത്രാസന ശുശ്രൂഷക സംഘം വാർഷിക സമ്മേളനം ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പൊലീത്ത ഉത്ഘാടനം ചെയ്തു.

## കെ. വി പോൾ റമ്പാൻ പരുമല സെമിനാരി മാനേജർ



ദേവലോകം: പരുമല സെമിനാരി മാനേജരായി പത്തനാപുരം മൗണ്ട് താബോർ ദയറാ അംഗം ഫാ. കെ. വി. പോൾ റമ്പാൻ നിയമിതനായി. അസിസ്റ്റന്റ് മാനേജർമാരായി ചെങ്ങമനാട് ബേത്‌ലഹേം ആശ്രമ അംഗം റവ. ഫാ. ജെ. മാത്തുക്കുട്ടിയെയും, മലബാർ ഭദ്രാസനത്തിലെ ഫാ. എൽദോസ് ഏലിയാസിനെയും പ. കാതോലിക്കാ ബാവാ നിയമിച്ചു. മെയ് 1-ന് ചുമതല ഏറ്റെടുക്കും.




ഇടമറുക് സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി (കണ്ടനാട് വെസ്റ്റ് ഭദ്രാസനം) പ. കാതോലിക്കാ ബാവാ കൂദാശ ചെയ്തു. യൂഹാനോൻ മാർ പോളിക്കർപ്പോസ്, ഡോ. ഗീവർഗീസ് മാർ യൂലിയോസ് എന്നിവർ സഹകാർമ്മികരായിരുന്നു.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ആരാധനാ കലണ്ടർ

# “നീ എന്നെ സ്നേഹിക്കുന്നുവോ; എന്നെ അനുഗമിക്കുക”



ഡോ. ഗീവർഗീസ് മാർ യൂലിയോസ്

അവനിൽ ഉയിർക്കപ്പെട്ട് പുതുക്കം പ്രാപിച്ചവരോടുള്ള അവന്റെ കല്പനയാണ് വി. യോഹന്നാന്റെ സുവിശേഷം 21-ാം അദ്ധ്യായത്തിന്റെ ആകെ തുകയായ തലവാചകം: “നീ എന്നെ സ്നേഹിക്കുന്നുവോ; എന്നെ അനുഗമിക്കുക.”

ഉത്ഥിതനായ കർത്താവ് തിബെര്യാസ് (ഗലീല, ചെറുകടൽ) തടാകതീരത്ത് ശിഷ്യന്മാർക്കു പ്രത്യക്ഷനായപ്പോൾ ഉണ്ടായ സംഭാഷണങ്ങൾ വി. യോഹന്നാൻ ഏറെ കൃത്യതയോടെ അവതരിപ്പിച്ചിട്ടുള്ളതാണ് (21-ാം അദ്ധ്യായം) ഉയിർപ്പു പെരുന്നാളിനു ശേഷമുള്ള രണ്ടാം ഞായറാഴ്ചയുടെ വി. ഏവൻഗേലിയോൻ ഭാഗങ്ങൾ പൗരസ്ത്യ സഭാപിതാക്കന്മാരായ നിനുവയിലെ ഇസഹാക്ക്, ദീവന്നാസ്യോസ് ബർസ്ലീബി, വി. അപ്രേം എന്നിവരെല്ലാം ഏറെ പരിശുദ്ധാത്മ നിറവിൽ ഈ ഭാഗം വേദശാസ്ത്രപരമായി വ്യാഖ്യാനിച്ചിട്ടുണ്ട്; അവയെല്ലാം എഴുതിയാൽ ഒരു ചെറിയ ലേഖനത്തിൽ ഒതുങ്ങുകയില്ല; ഏതാനും കാര്യങ്ങൾ മാത്രം ഓർമ്മപ്പെടുത്തുന്നു.



യഹൂദന്മാരെ പേടിച്ച് വാതിലടച്ചിരിക്കുന്ന ശ്ലീഹന്മാരെയാണ് പുതു ഞായറാഴ്ച (വി. യോഹന്നാൻ 20) നാം കാണുന്നതെങ്കിൽ ഈ ആഴ്ചയിൽ അവരെ നാം കാണുന്നത് ഗലീലാ തടാകത്തിൽ മീൻ പിടിക്കുന്നവരായിട്ടാണ്. യെരുശലേം പട്ടണം സമുദ്രനിരപ്പിൽ നിന്നും 2750 അടി ഉയർന്നു നില്ക്കുമ്പോൾ ഗലീലാ തടാകം 700 അടി സമുദ്രനിരപ്പിന് താഴെയാണ്. ഒപ്പം ഏതാണ്ട് 100 മൈൽ ദൂരത്താണ് ഇവ സ്ഥിതി ചെയ്യുന്നത്. ഉത്ഥിതനായ ക്രിസ്തുവിൽ നിന്നും ശ്ലീഹത്വവും പൗരോഹിത്യവുമെല്ലാം സ്വീകരിച്ചുവെങ്കിലും പിന്നത്തേതിൽ ആത്മീയമായി പതറുന്ന ശ്ലീഹന്മാരുടെ സമൂഹത്തെയാണ് നാം ഗലീലയിൽ കാണുന്നത്. യെരുശലേമിൽ നിന്നും ലോകത്തിന്റെ അറ്റത്തോളം യാത്ര ചെയ്യേണ്ടുന്നതിനു പകരം അവർ ഒരു മടക്കത്തിന്റെയും പിന്മാറ്റത്തിന്റെയും അവരോഹണത്തിന്റെയും പാത സ്വീകരിച്ച് സമുദ്രനിരപ്പിന് താഴെയുള്ള ഗലീലാ തടാക തീരത്ത് എത്തുന്നു. മൂന്നര വർഷക്കാലം മുമ്പ് ഉപേക്ഷിച്ചുപോയ പടകും വലയും തിരികെയെടുത്ത് യഹൂദന്റെ ആദ്യ പ്രവർത്തി ദിനമായ ആഴ്ചവട്ടത്തിന്റെ ഒന്നാം നാൾ അതിരാവിലെ മീൻപിടുത്തമെന്ന അവരുടെ പഴയ ജോലിയിലേയ്ക്ക് തിരികെ പോകുന്നു.

രാത്രി മുഴുവനുംഅദ്ധ്വാനിച്ചുവെങ്കിലും ഒന്നും ലഭിക്കാതെ, കൂട്ടുവാൻ ഒന്നുമില്ലാതെ, വിഷണ്ണഭാവത്തിലിരിക്കുന്നവരോടാണ് പടകിന്റെ വലതു ഭാഗത്ത് വലയെറിയുവാൻ അവരുടെ മുന്നിൽ പ്രത്യക്ഷപ്പെട്ട കർത്താവ് കല്പിക്കുന്നത്. കർത്തൃസാന്നിധ്യം തിരിച്ചറിഞ്ഞപ്പോൾ തലവൻ ശീമോൻ പത്രോസിൽ നഗ്നതാബോധം ഉണ്ടാവുകയും അവൻ തോർത്ത് അരയിൽ ചുറ്റി കടലിൽ ചാടുകയും ചെയ്യുന്നു. ഏറെ പ്രതീകാത്മകമാണ് ഈ സംഭവങ്ങൾ. ഈ കടൽതീരത്തു നിന്നുമാണ് കർത്താവ് പത്രോസിനെയും സഹോദരനെയും മറ്റു ശിഷ്യന്മാരെയും കൂട്ടിച്ചേർത്ത് ‘മനുഷ്യരെ പിടിക്കുന്നവരാക്കി’ തീർത്ത് യെരുശലേമിൽ എത്തിച്ചത്. എന്നാൽ നിമിഷനേരംകൊണ്ട് അവർ പഴയതിലേയ്ക്ക് തിരിയുന്നു. കല്പന ലംഘിച്ച ആദമിൽ ഉണ്ടായ അതേ നഗ്നതാബോധമാണ് പത്രോസിലും ഉണ്ടാകുന്നതും അവൻ വെള്ളത്തിൽ ചാടുന്നതും എന്ന് പിതാക്കന്മാർ ചൂണ്ടിക്കാണിക്കുന്നു.

വലിയ 153 മത്സ്യങ്ങൾ നിറഞ്ഞ വല ഏറെ പ്രയാസപ്പെട്ട് ശിഷ്യന്മാർ കരയിൽ എത്തിക്കുമ്പോൾ കർത്താവ് അവർക്കായി പ്രാതൽ ഒരുക്കി കാത്തിരിക്കുന്നു. യേശു വന്നു അപ്പം എടുത്തു അവർക്കു കൊടുത്തു; അവർ പ്രാതൽ കഴിച്ചശേഷം യേശു അവരോട് സംഭാഷണത്തിൽ ഏർപ്പെടുകയും ശീമോൻ പത്രോസിനോട് അവന്റെ അപ്പന്റെ പേര് കൂടെ ചേർത്തു വിളിച്ച് നീ എന്നെ സ്നേഹിക്കുന്നുവോ എന്ന് മൂന്ന് പ്രാവശ്യം ചോദിക്കുകയും ‘ഉവ്വ് കർത്താവേ’ എന്ന് മറുപടി ലഭിക്കുമ്പോൾ എന്റെ കുഞ്ഞാടുകളെയും ആടുകളെയും മേയ്ക്കയും പാലിക്കുകയും ചെയ്യുക എന്ന് അവനോട് കല്പിക്കുകയും ചെയ്യുന്നതായി കാണുന്നു.

ക്രിസ്തുവിന്റെ മുമ്പിൽ കടലിലേയ്ക്കുള്ള - വെള്ളത്തിലേയ്ക്കുള്ള - ചാട്ടവും അവിടെ നിന്നുള്ള കയറ്റവും പത്രോസിന്റെ വി. കുമ്പസ്സാരവും വി. മാമോദീസായും ആയിരുന്നുവെന്നും ക്രിസ്തു ആഴ്ചവട്ടത്തിന്റെ ഒന്നാം നാളും പുനരുത്ഥാനത്തിന്റെ എട്ടാംനാളുമായ ഞായറാഴ്ച പ്രഭാതത്തിൽ സ്വയം ഒരുക്കി അവർക്കു കൊടുത്ത അപ്പം - പ്രാതൽ - വി. കുർബാനയായിരുന്നുവെന്നും മൂന്നു വട്ടം തന്നെ തള്ളിപ്പറഞ്ഞ പത്രോസിനോട് മൂന്നു വട്ടം ചോദിച്ച് ഉറപ്പിച്ച് തന്റെ ആട്ടിൻകൂട്ടത്തെ പാലിക്കുവാൻ ഏല്പിച്ചത് വി. അഭിഷേകമായ സ്ഥിരീകരണം (confirmation) ആയിരുന്നുവെന്നും സഭാപിതാക്കന്മാർ സൂക്ഷ്മതയോടെ വ്യാഖ്യാനിക്കുന്നു. ചുരുക്കത്തിൽ ഉത്ഥാനപെരുന്നാളിനു ശേഷം വരുന്ന ആഴ്ചകളിൽ വി. ശ്ലീഹന്മാരുടെ വിശ്വാസപരമായ ചാഞ്ചാട്ടങ്ങളും അവരെ വിശ്വാസത്തിൽ ഉറപ്പിക്കുവാനായി കർത്താവ് ഉപയോഗിക്കുന്ന മാർഗ്ഗങ്ങളും പ്രത്യേകം ശ്രദ്ധയാകർഷിക്കുന്ന കാര്യങ്ങളാണ് എന്ന് എല്ലാ സുവിശേഷങ്ങളിലും വിവിധ രൂപത്തിൽ തുടർ ആഴ്ചകളിലൂടെയും നാം കാണുന്നുണ്ട്.

“ക്രിസ്തു സത്യമായും മരിച്ചവരുടെ ഇടയിൽ നിന്നും ഉയിർത്തെഴുന്നേറ്റു” എന്ന് ഞങ്ങൾ വിശ്വസിക്കുന്നുവെന്ന് ആത്മാർത്ഥമായി ഏറ്റുപറയണമെങ്കിൽ പുനരുത്ഥാനം നമ്മിൽ ഒരു യഥാർത്ഥ അനുഭവമായി നിലനില്ക്കണം. തന്നോടൊപ്പം സഞ്ചരിച്ച, തന്നിൽ നിന്നും നേരിട്ടു പഠിച്ച, ശിഷ്യന്മാർക്കു പോലും പുനരുത്ഥാന രഹസ്യം വെളിപ്പെടുവാൻ ഏറെ സമയവും തെളിവുകളും ആവശ്യം വന്നുവെന്ന് സാരം.

ശത്രുസൈന്യത്തെ ചെങ്കടലിൽ മുക്കികളയുകയും ഇസ്രായേലിനെ മോശമുഖാന്തിരം കടലിനു നടുവിൽ ഉണങ്ങിയ നിലത്ത് നടത്തുകയും ചെയ്യുന്ന അനുഭവമാണ് ഈ ആഴ്ചയിലെ ആദ്യ പഴമ വായനാഭാഗം (പുറപ്പാട് 14.26-31). തുടർന്ന് വായിക്കുന്ന ഭാഗത്ത് (യോശുവാ 6.9-16) യഹോവ യെരീഹോ പട്ടണം ഇസ്രായേൽ മക്കൾക്കു നൽകുന്ന ഭാഗമാണ് ധ്യാനചിന്ത. ഈ രണ്ട് സന്ദർഭങ്ങളെയും ഓർത്ത് പശ്ചാത്തപിച്ച് യഹോവയിലേയ്ക്ക് തിരികെ വരുവാൻ കല്പിക്കുന്ന ശബ്ദമാണ് യെശയ്യാ പ്രവാചകനിലൂടെ (63.8-14) നാം തുടർന്ന് കേൾക്കുന്നത്. “അവർ എന്റെ ജനം. കപടം കാണിക്കാത്ത മക്കൾ തന്നെ എന്നു പറഞ്ഞു അവൻ അവർക്ക് രക്ഷിതാവായിത്തീർന്നു; അവൻ അവർക്കു വേണ്ടി കഷ്ടത അനുഭവിക്കുകയും അവരെ വീണ്ടെടുക്കുകയും ചെയ്തുവെന്നും അപ്പോൾ അവർ അവന്റെ പ്രവൃത്തിയെ ഓർത്തു അവനെ

മഹത്വപ്പെടുത്തിയെന്നും" യെശയ്യാ പ്രവാചകൻ ആത്മാവിൽ സാക്ഷിക്കുന്നു.

അന്ത്യോഖ്യയിൽ വച്ച് പ. പൗലോസ് ശ്ലീഹാ നടത്തുന്ന പ്രസംഗമാണ് ഈ ആഴ്ചയിലെ പൊതു ലേഖന വായനയിലെ പ്രതിപാദ്യം (പ്രവർത്തി 18.26 -39). ഇസ്രായേലിന്റെ തെരഞ്ഞെടുപ്പു മുതൽ പിതാക്കന്മാരിലൂടെ അവരെ ദൈവജനമായി വർദ്ധിപ്പിച്ചതും ഭുജവീര്യത്താൽ അവരെ മിസ്രയിമിൽ നിന്നും മോചിപ്പിച്ചതും വഴി നടത്തിയതും കനാൻ ദേശം അവർക്ക് അവകാശമായി കൊടുത്തതും പ്രവാചകന്മാരിലൂടെയും രാജാക്കന്മാരിലൂടെയുമൊക്കെ അവരെ നയിച്ചതും ഒടുവിൽ വാഗ്ദത്തപുത്രനായ യേശുവെന്ന രക്ഷകനെ കൊടുത്തതും വഴിഒരുക്കുവാൻ യോഹന്നാൻ സ്നാപകനെ നിയോഗിച്ചതും ക്രിസ്തുവിന്റെ കഷ്ടാനുഭവം, മരണം, ഉയിർപ്പ് എന്നിങ്ങനെ മനുഷ്യാവതാര വ്യാപാരം മുഴുവനുമായി വ്യാഖ്യാനിക്കുകയും ചെയ്തുകൊണ്ട് അദ്ദേഹം പ. സഭയെ വിശ്വാസത്താൽ പണിതുയർപ്പിക്കുന്ന ചിത്രം അവിടെ കാണുന്നു. എഫേസ്യരോടുള്ള ലേഖനത്തിലും (6.10-24) ക്രിസ്തുവിൽ വേരൂന്നി വളർന്ന് അവന്റെ സത്യഭടന്മാരായി ലോകമൊക്കെയും സാക്ഷിക്കുവാനുള്ള സന്ദേശമാണ് പ. പൗലോസ് ശ്ലീഹാ ഈ ദിനങ്ങളിൽ നമുക്ക് നൽകുന്നത്.

"തിബെര്യോസ് കടൽതീരത്തു വച്ച് ശ്ലീഹന്മാരിൽ നിന്നെന്നവണ്ണം ഞങ്ങളുടെ ഹൃദയങ്ങളിൽ നിന്നും അന്ധകാരപടലം നീക്കികളയണമേ" എന്ന പ്രാരംഭ പ്രാർത്ഥനയിൽ ഈ ദിവസത്തിന്റെ സന്ദേശം ഉൾകൊണ്ടിരിക്കുന്നു.

വി. ത്രിത്വത്തെക്കുറിച്ചുള്ള ആഴമായ പഠനമാണ് സന്ധ്യാപ്രാർത്ഥനയിലെ പ്രൊമിയോൻ-സെദ്റാ ഭാഗങ്ങൾ. 'ത്രിത്വം സുഗ്രാഹ്യമല്ല' എന്ന ഓർമ്മപ്പെടുത്തലാണ് അതിൽ പ്രധാനം. 'ഇത് നമ്മുടെ കർത്താവാകുന്നു'വെന്ന് ശീമോനോടു ബ്രഹ്മചാരിയായ യോഹന്നാൻ പറയുവാൻ തക്കവണ്ണം സുഗ്രാഹ്യമായപ്രകാരം നീ സർവ്വതിന്റെയും ദൈവമാകുന്നുവെന്ന് ഗ്രഹിപ്പാൻ ഞങ്ങളുടെ ബോധത്തെ പ്രകാശിപ്പിക്കണമേ' എന്നാണ് പ്രാർത്ഥന. "മനുഷ്യകുലം പാപം ചെയ്യാതിരുന്നെങ്കിൽ ഉണ്ടാകാമായിരുന്ന ഗ്രാഹ്യശക്തിയും മർമ്മസംഗതികളറിയാവുന്ന ആത്മപ്രകാശവുംകൊണ്ട് ഞങ്ങളുടെ ഹൃദയങ്ങളെ തെളിയിക്കണമേ" എന്ന അനുഗ്രഹമാണ് നാം ഉത്ഥിതനായ ക്രിസ്തുവിലൂടെ അപേക്ഷിക്കുന്നത്.

താബോർ പർവ്വതത്തിന്റെ മുകളിൽ മോശയും ഏലിയായും കർത്താവിന്റെ സാന്നിദ്ധ്യത്തിൽ വന്ന് "കർത്താവേ കൃപയോടെ പാതാളക്കുഴിയിൽ ഇറങ്ങിച്ചെന്ന് അവിടെ ധൂളിയായി തീർന്ന് മറഞ്ഞുകിടക്കുന്ന നിന്റെ സ്വരൂപത്തെ ആകൽക്കറുസായുടെ അധീനതയിൽ നിന്നും രക്ഷിക്കണമേ" എന്ന് അപേക്ഷിച്ചുവെന്നും രാത്രി നമസ്ക്കാരത്തിന്റെ രണ്ടാം കൗമ്മായിലെ സെദ്റാ പ്രാർത്ഥനയിൽ നാം ധ്യാനിക്കുന്നു.

"ഒന്നാമത്തെയും എട്ടാമത്തെയുമായ ഈ ദിവസം മനുഷ്യകുലത്തിലൂടെ സർവ്വ സൃഷ്ടിക്കും നീ പുതിയ ആരംഭം നൽകി. ഇഹത്തിൽ ധാർമ്മിക ജീവിതം നയിപ്പാനും എട്ടാമത്തെ അന്ത്യനാളിൽ പരത്തിൽ പ്രതിഫലം സിദ്ധിക്കവാനും" ഞങ്ങളെ യോഗ്യരാക്കണമേ എന്ന് വി. പിതാക്കന്മാരോട് ചേർന്ന് ഈ സുദിനത്തിൽ നമുക്കും പ്രാർത്ഥിക്കാം. ദൈവം അനുഗ്രഹിക്കട്ടെ.






# ഹർജികൾ തള്ളി

പരുമല: മലങ്കര ഓർത്തഡോക്സ് സഭയുടെ പരുമല ആശുപത്രിക്ക് എതിരെ ഡോ. കെ. എം. ചെറിയാനും First Step Ventures ലിമിറ്റഡും നൽകിയ ഹർജിയും കേസുകളും തള്ളിക്കൊണ്ട് ചെന്നൈയിലെ നാഷണൽ കമ്പനി ട്രിബ്യൂണൽ ഡിവിഷൻ ബെഞ്ച് ഉത്തരവായി. 2020-ൽ പരുമല ഹോസ്പിറ്റലുമായുള്ള എഗ്രിമെന്റ് ഡോ. കെ. എം. ചെറിയാൻ അവസാനിപ്പിച്ചിരുന്നു. എന്നാൽ first step ventures limited എന്ന സ്ഥാപനം ഡോ. കെ. എം. ചെറിയാൻ നിർത്തിപോയതുമായി ബന്ധപ്പെട്ട് പരുമല ഹോസ്പിറ്റലിന് എതിരായി കേസുകൾ നൽകുകയായിരുന്നു. ഇതാണ് ഡിവിഷൻ ബെഞ്ച് തള്ളിയത്. ഇത് കൂടാതെ ഡോ. കെ. എം. ചെറിയാൻ നൽകിയ ഹർജികളും തള്ളിയിരുന്നു. കോടതി ഉത്തരവ് അനുസരിച്ച് ഹർജിക്കാരുടെ കൈവശം വച്ചിരിക്കുന്ന കെട്ടിടങ്ങളും അനുബന്ധ സംവിധാനങ്ങളും ആശുപത്രിക്ക് കൈമാറേണ്ടതും വാടക ഇനത്തിലും മറ്റും നല്കുവാനുള്ള തുക (ഏകദേശം രണ്ടു കോടി രൂപാ) പരുമല ഹോസ്പിറ്റലിനു നൽകേണ്ടതുമാണ്.

ദൈവത്തെ അറിഞ്ഞിട്ടും കൈമലർത്തി തങ്ങൾക്കും തങ്ങൾ ഇഷ്ടപ്പെടുന്നവർക്കും വേണ്ടി പ്രാർത്ഥിക്കുകയില്ലെങ്കിൽ എങ്ങനെയാണ് മനുഷ്യനെ, ഭാവി ലേശം പോലും അറിയാതെ ജീവിക്കുന്ന ബുദ്ധിഹീനങ്ങളായ ജന്തുക്കളേക്കാൾ ശ്രേഷ്ഠനാണെന്നു പറയുന്നത്?

**- പ. പരുമല തിരുമേനി**



**മലങ്കര ഓർത്തഡോക്സ് സഭ മിഷൻ ബോർഡിന്റെ പ്രസിഡന്റ് ആയി ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്ത ചുമതല ഏറ്റെടുത്തു.**



**ഡോ. അലക്സിയോസ് മാർ യൗസേബിയോസ് സൺഡേസ്കൂൾ പ്രസ്ഥാനത്തിന്റെ കേന്ദ്ര കാര്യാലയത്തിൽ നടന്ന എക്സിക്യൂട്ടീവ് മീറ്റിംഗിൽ വച്ച് പ്രസിഡന്റ് സ്ഥാനം ഏറ്റെടുത്തു (2022 ഏപ്രിൽ 26, ചൊവ്വ). ഫാ. ഡോ. വർഗീസ് വർഗീസ് (ഡയറക്ടർ ജനറൽ), ഫാ. ജോബ് സാം മാത്യു (ഓഫീസ് അഡ്മിനിസ്ട്രേറ്റർ), ഫാ. റ്റൈറ്റസ് ജോൺ (ഒ.വി.ബി.എസ് ഡയറക്ടർ), സി. കെ. ജേക്കബ് (ട്രഷറർ), ഡോ. ചെറിയാൻ തോമസ് (മുൻ പബ്ലിക്കേഷൻ ഓഫീസർ), ഡോ. ഐപ്പ് വർഗീസ് (പരീക്ഷ കൺട്രോളർ), വരുൺ ജോർജ് പണിക്കർ (ഡിജിറ്റൽ പരീക്ഷ കൺട്രോളർ), കുര്യൻ വർഗീസ് (ഡയറക്ടർ, ഡിജിറ്റലൈസേഷൻ), സന്തോഷ് ബേബി (ഒ.വി.ബി.എസ് സെക്രട്ടറി), ഭദ്രാസന ഡയറക്ടർമാർ, സെക്രട്ടറിമാർ, കേന്ദ്ര കാര്യാലയത്തിലെ ഓഫീസ് സ്റ്റാഫുകൾ എന്നിവർ സന്നിഹിതരായിരുന്നു.**



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH






# വി. ഗീവറുഗീസ് സഹദാ

## പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ

**"ക്രി**സ്തുയേശുവിന്റെ നല്ല ഭടനായി നീയും എന്നോടുകൂടെ കഷ്ടം സഹിക്ക" (2 തീമോ. 2:3) എന്ന് വി. പൗലോസ് അരുമശിഷ്യൻ തീമോത്തിയോസിനു നൽകുന്ന ആഹ്വാനം അക്ഷരാർത്ഥത്തിലും ആന്തരാർത്ഥത്തിലും ജീവിതശൈലിയാക്കി തീർത്ത മഹാപരിശുദ്ധനായിരുന്നു വിശുദ്ധ ഗീവറുഗീസ് സഹദാ. മൂന്നാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ കപ്പദോക്യയിലെ ഒരു ക്രിസ്തീയ പ്രഭുകുടുംബത്തിൽ അദ്ദേഹം ജനിച്ചു. റോമാ പട്ടാളത്തിൽ ചേർന്ന് സമർത്ഥനായ ഒരു പടയാളിയായി. ഡയോക്ലീഷ്യൻ ചക്രവർത്തിയുടെ ഭരണകാലത്ത് ഉണ്ടായ ക്രിസ്തീയ പീഢനത്തിൽ പലസ്തീനിൽ ഡിയോസ് പോലീസ് എന്ന് അപരനാമമുള്ള ലിഡ്ഡാ (ഇന്നത്തെ ടെൽ അവീവിനു തെക്കുകിഴക്കു കിടക്കുന്ന ലോദ്) എന്ന സ്ഥലത്തുവെച്ച് എ. ഡി. 303 -ൽ രക്തസാക്ഷിമരണം പ്രാപിച്ചു.

### വി. ഗീവറുഗീസിന്റെ പ്രവൃത്തികൾ

നാലാം നൂറ്റാണ്ടിൽ രചിക്കപ്പെട്ട *'വി. ഗീവറുഗീസിന്റെ പ്രവൃത്തികൾ'* (The Acts of St. George) എന്ന പുസ്തകമാണ് വി. ഗീവറുഗീസ് സഹദായുടെ ചരിത്രത്തെക്കുറിച്ചുള്ള പ്രധാന ആധാരം. ഇത് ഗ്രീക്ക്, ലത്തീൻ, സുറിയാനി, കോപ്റ്റിക്, അർമ്മേനിയൻ, എത്യോപ്യൻ തുടങ്ങിയ ഭാഷകളിൽ ഇന്നു നിലവിലുണ്ട്. ജർമ്മൻ, ഫ്രഞ്ച് ഇംഗ്ലീഷ് ഭാഷകളിൽ ഈ പുസ്തകത്തെക്കുറിച്ചുള്ള പഠനങ്ങളും പരിഭാഷകളും ലഭ്യമാണ്. ജനീവയിലെ ആർച്ചുബിഷപ്പായിരുന്ന (1280) ജേക്കബ് ഡി. വൊറാജിൻ അദ്ദേഹത്തിന്റെ 'ലൊംബാർഡിയൻ ചരിത്ര പുസ്തകത്തിൽ (Historia Lombardica)' 'സുവർണ്ണ ഐതിഹ്യം' (Golden Legend) എന്ന പേരിൽ ഗീവറുഗീസ് സഹദായുടെ പ്രവൃത്തികൾ പൂർണ്ണരൂപത്തിൽ ഇദംപ്രഥമമായി പ്രസിദ്ധം ചെയ്ത് യൂറോപ്യൻ ലോകത്തിൽ പരിചയപ്പെടുത്തി. ഇതിലെ പല കഥകളും അസംഭവ്യമായി കണക്കാക്കിയതിനാൽ കാൽവിൽ, പെഗ്ഗെ എന്നീ നവീകരണ നേതാക്കൾക്ക് വി. ഗീവറുഗീസ് സഹദായുടെ ചരിത്രപുസ്തകം അംഗീകരിക്കുവാൻ കഴിഞ്ഞില്ല. നാലാം നൂറ്റാണ്ടിലെ ഗ്രന്ഥം പതിനെട്ടാം നൂറ്റാണ്ടിന്റെ ശാസ്ത്രീയാപഗ്രഥനത്തിൽ വിലയിരുത്തിയതുകൊണ്ടാകാം ഇങ്ങനെ സംഭവിച്ചത്. എന്നാൽ പാശ്ചാത്യ - പൗരസ്ത്യസഭകൾ ഒരുപോലെ വി. ഗീവറുഗീസ് സഹദായുടെ പാരമ്പര്യം നാലാം നൂറ്റാണ്ടു മുതലേ നിലനിർത്തിയിരുന്നു.

### വി. ഗീവർഗീസ് സഹദായും അഗ്നിസർപ്പവും

'വി. ഗീവർഗീസിന്റെ പ്രവൃത്തികളി'ൽ അദ്ദേഹത്തിന്റെ പ്രധാന അത്ഭുത പ്രവർത്തനമായി ഇത് വിശദീകരിക്കുന്നു. ലിബിയ (Lybia) പ്രദേശത്ത് സിലേനെ (Sylene) പട്ടണത്തിൽ ഒരു ദിവസം ഗീവറുഗീസ് (സഹദാ) പട്ടാളമേധാവി, കുതിരപ്പുറത്ത് യാത്ര ചെയ്ത് എത്തി. അവിടെ സമീപമുള്ള ഒരു ചതുപ്പുനിലത്തിൽ പട്ടണത്തെ മുഴുവൻ വിഷവായു ഉച്ഛ്വസിച്ച് മലിനമാക്കിക്കൊണ്ടിരുന്ന ഒരു മഹാസർപ്പം കിടന്നിരുന്നു. ചില പരിഭാഷകളിൽ അഗ്നി തുപ്പുന്ന സർപ്പമെന്നും മറ്റു ചിലതിൽ പറക്കുന്ന സർപ്പം, മഹാവിഷ സർപ്പം, തീച്ചിറകുള്ള സർപ്പം എന്നിങ്ങനെയും രേഖപ്പെടുത്തിയിട്ടുണ്ട്.

പട്ടണവാസികൾ ഒരുമിച്ച് കൂടി ഇതിനെ കൊല്ലുവാൻ പല പ്രാവശ്യം ശ്രമിച്ചിരുന്നുവെങ്കിലും അതിന്റെ ഉച്ഛ്വാസവായു അതികഠിന വിഷം ആയിരുന്നതിനാൽ അവർ ഓരോ സമയത്തും പിന്നോക്കം പായുകയാണു ചെയ്തത്. ആയതിനാൽ ഈ സർപ്പം പട്ടണത്തിലേക്കു കയറി വരാതിരിക്കുവാൻ അത് കിടന്നിരുന്ന സ്ഥലത്ത് രണ്ട് ആടുകളെ വീതം ഓരോ ദിവസവും എറിഞ്ഞു കൊടുത്തിരുന്നു. ആടുകൾ തീർന്നപ്പോൾ മനുഷ്യനെ ഇരകളായി എറിഞ്ഞു കൊടുക്കുവാൻ അവർ തീരുമാനിച്ചു. ഏതു കുടുംബത്തിൽ നിന്ന് മനുഷ്യനെ എറിഞ്ഞുകൊടുക്കണമെന്നുള്ളത് അവർ ചീട്ടിട്ടു തീരുമാനിച്ചിരുന്നു.

വി. ഗീവറുഗീസ് സഹദാ അതുവഴി വന്ന ദിവസം പട്ടണമേധാവി (രാജാവ്) യുടെ ഏക മകളെ പാമ്പിന് എറിഞ്ഞുകൊടുക്കുവാൻ ചീട്ടു വീണിരുന്നു. അവൾക്കു പകരം എറിഞ്ഞുകൊടുക്കപ്പെടുവാൻ ആരും മുമ്പോട്ടുവന്നില്ല.




രാജാവ് ദുഃഖത്തിലാണ്ടു. അയാളുടെ അവിവാഹിതയായ മകൾ മണവാളനെ എതിരേൽക്കുവാൻ അണിയുന്ന വിവാഹ വസ്ത്രങ്ങൾ ധരിച്ച് ആഭരണ ഭൂഷിതയായി മരണത്തെ സ്വീകരിപ്പാൻ അഗ്നിസർപ്പത്തിന്റെ മുന്നിലേക്ക് അടുക്കുകയായിരുന്നു. ശോകമൂകമായ ഈ രംഗത്തിന്റെ തീവ്രത മനസ്സിലാക്കി യേശുക്രിസ്തുവിനോടു പ്രാർത്ഥിച്ചുകൊണ്ട് ഗീവറുഗീസ് സഹദാ കുതിരപ്പുറത്തിരുന്നുകൊണ്ടു തന്നെ സർപ്പത്തോടടുത്ത് അതിനെ തന്റെ കയ്യിലുണ്ടായിരുന്ന കുന്തം കൊണ്ട് നിലത്തോടു ചേർത്തുകുത്തി. തുടർന്ന് അദ്ദേഹം യുവതിയുടെ അരക്കെട്ടു വാങ്ങി സർപ്പത്തിന്റെ കഴുത്തിൽ കുടുക്കിട്ടുകെട്ടി അവളുടെ കയ്യിൽ ഏല്പിച്ചു. അവൾ നിഷ്പ്രയാസം സർപ്പത്തെ വലിച്ചുകൊണ്ട് പട്ടണമധ്യത്തിലെത്തി. മാരക സർപ്പത്തെ കണ്ട് ജനങ്ങൾ ഓടി ഒളിക്കുവാൻ ശ്രമിച്ചു. "ഭയപ്പെടേണ്ട; നിങ്ങൾ യേശുക്രിസ്തുവിൽ വിശ്വസിച്ച് സ്നാനമേൽക്കുവാൻ തയ്യാറാണെങ്കിൽ ഞാൻ ഈ പാമ്പിനെ കൊന്നുകളയാം" എന്ന് വി. ഗീവറുഗീസ് സഹദാ അവരോടു പറഞ്ഞു. രാജാവും ജനങ്ങളും സസന്തോഷം അത് സ്വീകരിച്ചു. ഗീവറുഗീസ് സഹദാ സർപ്പത്തെകൊന്നു. അതിന്റെ ശവശരീരം അകലെക്കൊണ്ടു പോയിക്കളയുവാൻ നാലു കാളവണ്ടികൾ വേണ്ടിവന്നു.

സ്ത്രീകളെയും കുട്ടികളെയും കൂടാതെ പതിനയ്യായിരം പുരുഷന്മാർ അന്ന് യേശുക്രിസ്തുവിൽ വിശ്വസിച്ച് സ്നാനമേറ്റു. രാജാവ് വളരെയധികം പണം ഗീവറുഗീസ് സഹദായിക്കു സമ്മാനിച്ചു. അതു മുഴുവൻ പാവപ്പെട്ടവർക്കു കൊടുക്കുവാൻ അദ്ദേഹം രാജാവിനെ തിരിച്ചേൽപ്പിച്ചു. കൂടാതെ സഹദാ യാത്രയാ

കുന്നതിനുമുമ്പ് രാജാവിനു നാലു നിർദ്ദേശങ്ങൾ നൽകി. 1) രാജാവ് ക്രിസ്തീയ ദേവാലയങ്ങൾ പരിരക്ഷിക്കണം. 2) പുരോഹിതന്മാരെ ബഹുമാനിക്കണം. 3) രാജാവ് എല്ലാ ആരാധനാദിവസങ്ങളിലും ദേവാലയത്തിൽ സന്നിഹിതനാകണം. 4) ദരിദ്രന്മാരോട് കരുണ കാണിക്കണം.

**ഗീവറുഗീസ് സഹദായുടെ രക്തസാക്ഷിമരണം**

ഡയോക്ലേഷ്യൻ, മാക്സിമസ് എന്നീ ചക്രവർത്തിമാരുടെ കാലത്ത് റോമാ സാമ്രാജ്യത്തിൽ ക്രിസ്ത്യാനികൾ വളരെ പീഡിപ്പിക്കപ്പെട്ടു. പലരും വിശ്വാസം ഉപേക്ഷിച്ചു. ക്രിസ്ത്യാനികൾക്കെതിരായി റോമാ ചക്രവർത്തി പുറപ്പെടുവിച്ച വിളംബരം പൊതുജനമദ്ധ്യത്തിൽ പരസ്യമായി കീറിക്കളഞ്ഞു കൊണ്ട് പുറജാതി ദേവന്മാരെ നിഷേധിച്ചുകൊണ്ടും യേശുക്രിസ്തുവിലുള്ള വിശ്വാസം ഉറക്കെ പ്രഖ്യാപിച്ച ഗീവറുഗീസ് സഹദായെ പുറജാതി ക്ഷേത്രങ്ങളുടെ ഭരണത്തലവനായ ദേദ്യാനോസ് (Datianus) അറസ്റ്റു ചെയ്തു. മുന്നോട്ടു നീങ്ങുവാൻ മടിച്ച സഹദായെ കയറിൽ കെട്ടിത്തൂക്കി അടിച്ചു. തുടർന്ന് അദ്ദേഹത്തെ ചുട്ടുപഴുപ്പിച്ച ഇരുമ്പു ശരീരത്തിൽ ചേർത്തുവച്ചു പീഡിപ്പിച്ചു. പക്ഷേ യേശുക്രിസ്തുവിന്റെ ശക്തിയാൽ അദ്ദേഹം ആരോഗ്യവാനായിത്തന്നെ ഇരുന്നു. മാരകമായ വിഷം അദ്ദേഹത്തിനു കൊടുത്തു. യാതൊരു ദോഷവും സഹദായ്ക്കു സംഭവിക്കാതിരുന്നതു കണ്ടപ്പോൾ വിഷം കൊണ്ടുവന്നയാൾ മാനസ്സാന്തരപ്പെട്ടു ക്രിസ്ത്യാനിയായി രക്തസാക്ഷിമരണം പ്രാപിച്ചു. കൂടുതൽ കടുത്ത പരീക്ഷകളിലേക്കു സഹദാ നയിക്കപ്പെട്ടു.

രണ്ടു രഥങ്ങളുടെ ചക്രങ്ങളിൽ സഹദായുടെ ഓരോ കാലുകൾ ബന്ധിച്ചശേഷം കുതിരകളെ കെട്ടിയ രഥങ്ങൾ വിപരീത ദിശകളിലേക്ക് ഓടിച്ചെങ്കിലും രഥങ്ങൾ അനങ്ങാതെ നിന്നു. അരിശം കൊണ്ട ദേദ്യാനോസ് സഹദായെ തിളപ്പിച്ച ഈയ ദ്രാവകത്തിൽ ഇട്ടു; അതുകൊണ്ടും സഹദായ്ക്ക് യാതൊരു ദോഷവും സംഭവിച്ചില്ല. പീഡന രീതികളൊന്നും ഫലപ്പെടുന്നില്ലെന്നു കണ്ട ഭരണാധിപൻ സഹദായെ പുറജാതി ക്ഷേത്രത്തിനു മുമ്പിൽ കൊണ്ടുനിർത്തി ആ ദേവന്മാരോടു പ്രാർത്ഥിക്കുവാനും ബലി അർപ്പിക്കുവാനും ആവശ്യപ്പെട്ടു. ഗീവറുഗീസ് സഹദായുടെ പരാജയം കണ്ടു സന്തോഷിക്കുവാൻ നഗരനിവാസികളെല്ലാം കൂടി. സഹദാ യേശുക്രിസ്തുവിനോട് ഉച്ചത്തിൽ പ്രാർത്ഥിച്ചു.

ആകാശത്തുനിന്നു തീയിറങ്ങി; ക്ഷേത്രത്തിന്റെ കെട്ടിടങ്ങളും വിഗ്രഹങ്ങളും പുരോഹിതന്മാരും വെന്തുനശിച്ചു. ഭൂമി പിളർന്ന് അവരെ വിഴുങ്ങി കളഞ്ഞു. ഇതുകണ്ട് ദേദ്യാനോസിന്റെ ഭാര്യ അലക്സന്ദ്ര ക്രിസ്തുവിൽ വിശ്വസിച്ചു. കോപം പൂണ്ട ദേദ്യാനോസ് സഹദായെ വാളുകൊണ്ടു വെട്ടിക്കൊല്ലിച്ചു. സഹദായെ പീഡിപ്പിച്ചു വിശ്വാസം ഉപേക്ഷിപ്പിച്ച് ക്രിസ്തീയ സഭയിലേക്കുള്ള ജനങ്ങളുടെ ഒഴുക്കു തടയാൻ ശ്രമിച്ച ദേദ്യാനോസ് സഹദായെ ശിരഛേദം ചെയ്യിപ്പിച്ചു. എന്നാൽ ക്രിസ്തീയ സഭയിലേയ്ക്ക് ധാരാളം പേർ ചേർന്നു. കൊലസ്ഥലത്തുനിന്നും തിരിച്ചുപോകാൻ ഒരുങ്ങിയ ദേദ്യാനോസും പീഡനസ്ഥലത്തുവച്ചു തന്നെ തീയ്ക്കിരയായി.

**ഗീവറുഗീസ് സഹദായുടെ ഓർമ്മ**

പാശ്ചാത്യ - പൗരസ്ത്യ സഭകൾ നാലാം നൂറ്റാണ്ടു മുതൽ തന്നെ ഗീവറുഗീസ് സഹദായുടെ ഓർമ്മപ്പെരുന്നാൾ ഏപ്രിൽ 23 -ാം തീയതി ആഘോഷിക്കുന്നു. തെക്കൻ സിറിയയിൽ എദ്റാ എന്ന ഒരു സ്ഥലത്തെ പള്ളിയുടെ ഭിത്തിയിൽ ഗീവറുഗീസ് സഹദായുടെ നാമം എ. ഡി. 346 മുതൽ മുദ്രണം ചെയ്തത് കണ്ടിരുന്നുവെന്ന് Burchhart, Porter, Hogg എന്നീ ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്. എ. ഡി. 494 -ൽ കൂടിയ റോമൻ സഭാ കൗൺസിലിൽ ഗീവറുഗീസ് സഹദായുടെ പ്രവൃത്തികൾ അധിക്ഷേപിച്ച വേദവിപരീതികളെ ശപിച്ചുകൊണ്ടും ഗീവറുഗീസ് സഹദാ സഭയുടെ യഥാർത്ഥ രക്തസാക്ഷിയാണെന്ന് പ്രഖ്യാപിച്ചു പ്രമാണങ്ങളുണ്ടാക്കി.

ഗീവറുഗീസ് സഹദായുടെ ഓർമ്മപ്പെരുനാൾ വളരെ പുരാതനമെന്നു മാത്രമല്ല സഭയിലുടനീളം വളരെ വേഗത്തിൽ പ്രചരിക്കുകയും ചെയ്തു. പലസ്തീൻ നാട്ടിന്റെ ഏകദേശം മദ്ധ്യഭാഗത്ത് ശമര്യക്കും യഹൂദയ്ക്കും ഇടയ്ക്ക് എമ്മാവൂസിന് വടക്കു പടിഞ്ഞാറായി കിടക്കുന്ന (Lybia or Diospolis) ലിദാ എന്ന സ്ഥലത്ത് വി. ഗീവറുഗീസ് സഹദായുടെ തിരുശേഷിപ്പുകൾ സ്ഥിതിചെയ്യുന്നുവെന്നും ആരാധന നടത്തപ്പെടുന്നുവെന്നും ആറാം നൂറ്റാണ്ടിൽ തീർത്ഥാടകരായിരുന്ന തെയോഡോഷിയോസ്, ആർകുൽഫ് എന്നിവർ രേഖപ്പെടുത്തിയിട്ടുണ്ട്. ഫ്രഞ്ചു കുരിശുയുദ്ധക്കാർക്ക് എ. ഡി. 1089 ജൂൺ 28 -ാം തീയതി അന്ത്യോക്യയിൽ വച്ച് വി. ഗീവറുഗീസ് സഹദാ പ്രത്യക്ഷപ്പെട്ടതായി മാർമെസ്മറിയിലെ വില്യം (william of malmeslury) അദ്ദേഹത്തിന്റെ ചരിത്രപുസ്തകത്തിൽ രേഖപ്പെടുത്തി. കുരിശു യുദ്ധത്തിൽ നിന്നും തിരിച്ചുവന്ന റിച്ചാർഡ് ഒന്നാമൻ രാജാവ് വി. ഗീവറുഗീസ് സഹദായുടെ മദ്ധ്യസ്ഥതയിലുള്ള വിശ്വാസം ഇംഗ്ലണ്ടിൽ പ്രചരിപ്പിച്ചു. അതോടെ വി. ഗീവറുഗീസ് സഹദായെ ഇംഗ്ലീഷുകാർ (warrior saint) പടയാളിയായ പരിശുദ്ധൻ എന്ന് വിശേഷിപ്പിക്കുവാൻ തുടങ്ങി.

ഓക്സ് ഫോർഡിൽ എ. ഡി. 1222 -ൽ കൂടിയ ദേശീയ സുന്നഹദോസ് ഏപ്രിൽ 23 -ാം തീയതി വി. ഗീവറുഗീസ് സഹദായുടെ ഓർമ്മപ്പെരുന്നാൾ ഇംഗ്ലണ്ടിൽ പൊതുഅവധി ദിവസമായി പ്രഖ്യാപിച്ചു. എ. ഡി. 1349 -ൽ ഇംഗ്ലീഷുകാർ നടത്തിയ കലെയ്സ് (Calais) യുദ്ധത്തിനു ശേഷം വി. ഗീവറുഗീസ് സഹദായെ രാഷ്ട്രത്തിന്റെ പരിശുദ്ധനായി (National Saint) അവർ പ്രഖ്യാപിച്ചു. കാന്റർബറി ആർച്ചുബിഷപ്പ് ചിഷേലെ (Cichele) എ. ഡി. 1415 -ൽ വി. ഗീവറുഗീസ് സഹദായുടെ പെരുന്നാൾ ഒരു വർഷത്തിലെ പ്രധാന പെരുന്നാളായി നിശ്ചയിച്ചു വിളംബരം ചെയ്തു. ഇതിനിടെ എ. ഡി. 1350 -ൽ എഡ്വേർഡ് മൂന്നാമൻ രാജാവ് വി. ഗീവറുഗീസ് സഹദായുടെ പേരിൽ ഓർഡർ ഓഫ് ഗാർട്ടർ എന്ന ഒരു ബഹുമതി പ്രഖ്യാപിച്ചു. പതിനേഴും പതിനെട്ടും നൂറ്റാണ്ടുകളിൽ സഹദായുടെ ഓർമ്മപെരുന്നാൾ ഇംഗ്ലണ്ടിലെ റോമൻ കത്തോലിക്കാ സഭാംഗങ്ങൾ 'കടമുള്ള തിരുന്നാളായി' ആചരിച്ചു. അതിന്റെ ഫലമായി റോമിലെ ബനഡിക്ട് പതിന്നാലാമൻ പാപ്പാ ഗീവറുഗീസ് സഹദായെ ഇംഗ്ലണ്ടിന്റെ സംരക്ഷകനായി (Protector of the Kingdom) അംഗീകരിച്ചു.

പൗരസ്ത്യ സഭകളിൽ റഷ്യയിലെ ജോർജിയൻ ഓർത്തഡോക്സ് സഭ അദ്ദേഹത്തെ അവരുടെ 'കാവൽപിതാവായി' ആദരിക്കുകയും സഭയുടെ എല്ലാ പള്ളികളിലും ഏറ്റവും വലിയ പെരുന്നാളായി വി. ഗീവറുഗീസ് സഹദായുടെ ഓർമ്മപ്പെരുന്നാൾ ആചരിക്കുകയും ചെയ്യുന്നു.

**ഉപസംഹാരം**

വി. ഗീവറുഗീസ് സഹദായുടെ സാക്ഷ്യജീവിതം ചരിത്രാതീതമായ പ്രതീകമായി ഉൾക്കൊള്ളണം. പ്രാർത്ഥന, വിശ്വാസതീക്ഷ്ണത, സഹിഷ്ണുത ഇവ ക്രിസ്തീയ ജീവിതത്തിന്റെ അന്തസത്തയും അടിസ്ഥാന ഘടകങ്ങളുമാണ്. ഇവ നമ്മിൽ രൂഢമൂലമാവുമ്പോൾ സഹോദര സ്നേഹത്തിലധിഷ്ഠിതമായ സാമൂഹ്യ പ്രതിബദ്ധത ഉൾക്കൊള്ളുവാൻ കഴിയുമെന്ന് സഹദാ നമ്മെ പഠിപ്പിക്കുന്നു. സ്വാർത്ഥതയുടെ നാരായവേരറുത്ത് സഹാനുഭൂതിയോടെ പങ്കിടലിന്റെ ജീവിതശൈലി കൈവരിക്കുന്നവനെ സർവ്വതലമുറകളും വിശുദ്ധനെന്നു വാഴ്ത്തും. ആ വിശുദ്ധിയുടെ സോപാനങ്ങളിലെത്തുവാൻ സഹദായുടെ മദ്ധ്യസ്ഥത നമുക്കുണ്ടാകട്ടെ.





**പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ സ്മരണയ്ക്കായി ആരംഭിച്ച 'സഹോദരൻ' എന്ന സാധുജന ക്ഷേമ പദ്ധതിയുടെ ഭാഗമായി കാരാപ്പുഴയിലുള്ള ലക്ഷ്മിക്ക് (അനാഥയും അംഗവൈകല്യം ഉള്ളതും ആയ വ്യക്തി) നിർമ്മിച്ചു നൽകുന്ന ഭവനത്തിനു താഴത്തങ്ങാടി മാർ ബഹനാൻ സഹദാ ചാരിറ്റബിൾ സൊസൈറ്റിയുടെ സംഭാവനയായി നാലു ലക്ഷം രൂപ പ. കാതോലിക്കാ ബാവായ്ക്ക് കൈമാറി. സൊസൈറ്റി അംഗങ്ങളായ ഫാ. മോഹൻ ജോസഫ്, എബ്രഹാം ജോർജ് കടവൂർ, തോമസ് മാത്യു എറികാട്, കെ. ജെ. ജേക്കബ് കൊച്ചേട്ട്, ലൂയി ചുമ്മാർ കടക്കാലോത്ത് എന്നിവർ സമീപം.**



# നസ്രാണി പൈതൃകത്തിനൊരു ആമുഖം

**ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ**

*നസ്രാണിപൈതൃകം* മലങ്കരസഭാ ചരിത്രത്തിന്റെയും ദേശത്തിന്റെയും സംസ്കാരത്തിന്റെയും പഠനശേഖരങ്ങളാണ്. *നസ്രാണിമാർഗ്ഗം, നസ്രാണി സംസ്കൃതി* എന്നീ രണ്ട് ഗ്രന്ഥങ്ങളുടെ പിൻതുടർച്ചയായി ഇതിനെ കണക്കാക്കാം. മലങ്കരസഭയുടെ അരുമ സന്താനവും സുപ്രസിദ്ധ ചരിത്രകാരനുമായ ഡോ. കുര്യൻ തോമസ് വിവിധ സന്ദർഭങ്ങളിൽ വിവിധ വിഷയങ്ങളോട് ക്രിയാത്മകമായി പ്രതികരിച്ചതിന്റെ സമാഹാരങ്ങളാണ് മൂന്ന് ഗ്രന്ഥങ്ങളും. സമഗ്രമായ അന്വേഷണങ്ങളുടെയും ഗവേഷണങ്ങളുടെയും അടിസ്ഥാനത്തിൽ അനുവാചകരെ ആകർഷിക്കത്തക്കരീതിയിൽ ലളിതവും സുന്ദരവുമായി ചരിത്രയാഥാർത്ഥ്യങ്ങളെ വിശദീകരിക്കുന്നതിൽ ലേഖകൻ വിജയിച്ചിരിക്കുന്നുവെന്ന് പ്രഥമ വായനയിൽതന്നെ വ്യക്തമാണ്. ആദ്യ രണ്ട് ഗ്രന്ഥങ്ങളുടെ എല്ലാ സവിശേഷതകളും വ്യതിരിക്തതയും *നസ്രാണിപൈതൃകം* എന്ന ഈ ഗ്രന്ഥത്തിലും ദർശിക്കാമെന്നത് ലേഖകന്റെ രീതിശാസ്ത്രത്തിന്റെ അതുല്യത എടുത്തു കാട്ടുന്നു. മൂലരേഖകൾ അവ എഴുതപ്പെട്ട കാലഘട്ടത്തിന്റെ പശ്ചാത്തലം മനസ്സിലാക്കി വ്യാഖ്യാനിച്ച് കാലികമാക്കുവാനുള്ള അസാധാരണ കഴിവ് അദ്ദേഹത്തിനുണ്ടെന്നത് ലേഖനങ്ങൾ വെളിപ്പെടുത്തുന്നു. മൂല്യങ്ങളിൽ ഉറച്ച് നിന്നുകൊണ്ട് തിന്മയെ തോൽപ്പിക്കണമെന്നും നന്മ മാത്രമേ വിജയിക്കാവൂ എന്നുമുള്ള വാശി ലേഖകനുണ്ടെന്നുള്ളത് ശ്രദ്ധേയമാണ്. *നസ്രാണിപൈതൃകത്തിൽ* പരിചയപ്പെടുത്തിയിരിക്കുന്ന ഭൂരിഭാഗം വിഷയങ്ങളും പല ചരിത്രകാരന്മാരുടെയും ശ്രദ്ധയിൽ ഇതുവരെ വന്നിട്ടില്ലെന്നത് ഈ ഗ്രന്ഥത്തിന്റെ ഏകതയാണ്.

പത്ത് ഭാഗങ്ങളിലായി ഏകദേശം എൺപത് ലേഖനങ്ങൾ ഈ ഗ്രന്ഥത്തിന്റെ ഉള്ളടക്കമായിട്ടുണ്ട്. സമകാലിക വിഷയങ്ങൾ ഒന്നാം ഭാഗത്തിൽ ചേർത്തിരിക്കുന്നു. 2017 ജൂൺ മാസം 8-ാം തീയതി മാതൃഭൂമി ന്യൂസ് അവറിൽ സംപ്രേക്ഷണം ചെയ്ത വികലവും വിവാദവുമായ ഒരു വാർത്തയോടുള്ള പ്രതികരണമാണ് *പ്രതികാരം യഹോവക്കുള്ളതാകുന്നു* എന്ന ലേഖനം. കേരളത്തിലെ മദ്യനയത്തെപ്പറ്റിയുള്ള ചർച്ചയിൽ പ. ബസേലിയോസ് മാർത്തോമാ പൗലൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ മദ്യസൽക്കാരം നടത്തുന്നു എന്ന രീതിയിൽ ചില പൈശാചിക ശക്തികൾ വികലമാക്കി ചിത്രീകരിച്ച ഒരു ഫോട്ടോ മാതൃഭൂമിയിൽ *ചാനൽ റേറ്റിംഗ്* കൂട്ടുവാൻവേണ്ടി പ്രദർശിപ്പിച്ച ഹീനതന്ത്രത്തെയും അതിന് എണ്ണയൊഴിച്ചു കൊടുത്ത് വ്യാപിപ്പിച്ച വിഘടനവാദികളുടെ അസഹിഷ്ണതയെയും ലേഖനത്തിൽ വിവരിക്കുന്നു. നസ്രാണികളുടെ ജാതിക്കു തലവനെ അപമാനിച്ച നടപടിയിൽ വിശ്വാസസമൂഹം രോഷം പ്രകടിപ്പിച്ചുവെങ്കിലും *പ്രതികാരം യഹോവയ്ക്കുള്ളത്* എന്ന വേദവാക്യം ഹൃദയത്തിൽ ഉറപ്പിച്ചുകൊണ്ട് സഭയുടെ പ്രധാന മഹാപുരോഹിതനായ പ. ബാവാ തിരുമേനി ക്ഷമിച്ച സംഭവത്തെ വളരെ മനോഹരമായി വർണ്ണിച്ചിരിക്കുന്നു.

കേരളത്തിൽ നടക്കുന്ന രാഷ്ട്രീയ-സാമുദായിക-സാംസ്കാരിക വിഷയങ്ങളോട് പരസ്പര വിരുദ്ധങ്ങളായ പ്രസ്താവനകൾ ഇറക്കി കൈയടി

വാങ്ങുവാൻ ശ്രമിക്കുന്ന യാക്കോബായ വിഭാഗത്തിലെ ഒരു ബിഷപ്പിന്റെ പ്രവർത്തനശൈലികളോട് അദ്ദേഹത്തോടുള്ള ബഹുമാനം നഷ്ടപ്പെടുത്താതെ തന്നെ പ്രതികരിക്കുന്ന ലേഖനമാണ് *നേരാ തിരുമേനി ഈപ്പച്ചൻ പള്ളിക്കൂടത്തിൽ പോയിട്ടില്ല* എന്നത്. ലേഖനത്തിന്റെ തലക്കെട്ടിനുള്ള കടപ്പാട് 1997-ൽ ഇറങ്ങിയ *ലേലം* എന്ന സിനിമയാണെന്ന് ലേഖകൻ തന്നെ തുറന്നു പറയുന്നുണ്ട്. 2018 ഒക്ടോബർ മാസം 21-ന് കോട്ടയം ശാസ്ത്രി റോഡിലെ സെന്റ് ജോസഫ് പള്ളിയിൽ വച്ച്, പ്രൊഫ. ഹോപ്പ് ജേക്കബ് തോമസ് രചിച്ച *ഒരു നൂറ്റാണ്ട് പിന്നിട്ട മലങ്കര സഭാ തർക്കം* എന്ന പുസ്തകം പ്രകാശിപ്പിച്ചുകൊണ്ട് മാർത്തോമാ സുറിയാനി സഭാംഗവും മലങ്കര ഓർത്തഡോക്സ് എന്ന നാമം കേൾക്കുമ്പോൾ തന്നെ കലിതുള്ളുകയും ചെയ്യുന്ന ജസ്റ്റീസ് കെ. റ്റി. തോമസ് നടത്തിയ വിചിത്ര പ്രസ്താവനകൾക്കുള്ള മറുപടിയാണ് *ഒരു പുസ്തക പ്രകാശനവും ഇട്ടിച്ചെറിയാ വക്കീലും ചരിത്രത്തിന്റെ തനിയാവർത്തനവും*. ലേഖനത്തിന്റെ അവസാനം ഒരു മുന്നറിയിപ്പുണ്ട്: "ചർച്ച് ആക്റ്റും കുമ്പസാരവും കുർബ്ബാന സ്വീകരണവും ഒരു പക്ഷേ കേരളത്തിലെ ക്രിസ്ത്യാനി




മറന്നേക്കും. പക്ഷേ തലയ്ക്കു മുകളിൽ വെള്ളം പൊങ്ങുമ്പോൾ നസ്രാണിയടക്കം മധ്യകേരളത്തിലെ ജനം മുഴുവൻ ശപിക്കുകയാണെങ്കിൽ ആ ശാപം മുഴുവൻ ചെന്നു വീഴുന്നത് ഒരു തലയിലായിരിക്കും." ദൈവഭയം ഉള്ള ഒരാളും അതാഗ്രഹിക്കുന്നില്ലെന്ന് ലേഖകൻ ആവർത്തിക്കുന്നു.

2019 മാർച്ച് 19-ന് കട്ടച്ചിറ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ നടന്ന നിർഭാഗ്യകരവും അക്ഷന്തവ്യ അപരാധവുമായ സംഭവത്തെ അപലപിച്ചുകൊണ്ട് പ. ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് ബാവായോട് മലങ്കരസഭ കാണിച്ചിട്ടുള്ളതും എപ്പോഴും നിലനിർത്തുന്നതുമായ ഭക്ത്യാദരവുകളെ വ്യക്തമാക്കുന്ന ലേഖനമാണ് *തെറ്റ് ആർ ചെയ്താലും തെറ്റ് തന്നെ* എന്നത്. അതോടൊപ്പം മലങ്കരസഭയിലെ വിഘടിത വിഭാഗം നേതാക്കൾ ചാവേറാക്കി സഭയിൽ പ്രശ്നം സൃഷ്ടിക്കുവാൻ ഉപയോഗിക്കുന്ന കൊല്ലം പണിക്കർക്ക് സഭയിലെ സത്യവിശ്വാസി നൽകുന്ന താക്കീതാണ് *നന്ദിയുണ്ട് പണിക്കരെ നന്ദി* എന്ന ലേഖനം. കൊല്ലം പണിക്കരേക്കാൾ അദ്ദേഹത്തെ ചാവേറായി ഉപയോഗിച്ച നേതാക്കൾക്കാണ് കൂടുതൽ പാപമെന്ന വിവക്ഷ ശ്രദ്ധേയമാണ്.

മലങ്കരസഭയിലെ ചില പ്രമുഖ വൈദികരടക്കം പതിമൂന്ന് പേർ ചേർന്ന് എഴുതി ഒപ്പിട്ട് പ. കാതോലിക്കാ ബാവാ തിരുമേനിക്ക് സമർപ്പിച്ച നിവേദനവും തുടർന്നുണ്ടായ വിവാദങ്ങളുമാണ് *നിവേദനം അതെന്റെ മൗലിക അവകാശം* എന്ന ലേഖനത്തിന്റെ ഉള്ളടക്കം. നിവേദനത്തിന്റെ പശ്ചാത്തലം, സാംഗത്യം, ഉള്ളടക്കം, മാധ്യമ വിചാരണ എന്നിവയെ വിമർശനാത്മകമായി ലേഖകൻ വിശദീകരിക്കുന്നു. നിവേദനം ആവലാതിക്കാരുടെ മൗലിക അവകാശമാണെങ്കിലും അതിന് അവർ ഉപയോഗിച്ചിരിക്കുന്ന മാർഗ്ഗങ്ങളും ലക്ഷ്യങ്ങളും ഉള്ളടക്കത്തിലെ പരാമർശനങ്ങളും വൈരുദ്ധ്യാത്മകമെന്ന പ്രസ്താവന കാലിക പ്രസക്തമാണ്.

പ. കാതോലിക്കാ ബാവാ തിരുമേനി ക്യാൻസർ ബാധിതനായി പരുമല സെന്റ് ഗ്രീഗോറിയോസ് ഹോസ്പിറ്റലിൽ ചികത്സയിലായിരുന്നപ്പോൾ അതിനെ ആഘോഷമാക്കുവാൻ ശ്രമിച്ചവർക്ക് നൽകുന്ന വ്യക്തമായ മറുപടിയാണ് *തീയിൽകൂടി ഞാൻ കടന്നുപോയപ്പോൾ* എന്നത്. വി. വേദപുസ്തകത്തിലെ യെശയ്യാ പ്രവചനത്തിലെ ഒരു വാക്യഭാഗമാണിത് (യെശ. 43:2). മരണകരമായ അപകടങ്ങളും ഗുരുതരമായ രോഗാവസ്ഥകളും മലങ്കരസഭാ മേലദ്ധ്യക്ഷന്മാർക്ക് പുത്തരിയല്ലെന്നും അങ്ങനെ സംഭവിച്ചതൊന്നും സഭയെ സ്പർശിച്ചിട്ടില്ലെന്നും രോഗാവസ്ഥയിലായിരുന്ന പിതാക്കന്മാരെല്ലാം ദൈവഹിതത്തിനനുസരിച്ച് ശക്തിയോടെ മടങ്ങിവന്നിട്ടുണ്ടെന്നും ചരിത്രവസ്തുതകളുടെ അടിസ്ഥാനത്തിൽ വിവരിക്കുന്നു. 2 രാജാ. 20:1-6 വരെയുള്ള ഭാഗങ്ങളെ എടുത്തുകാട്ടി യെസക്കിയാവിന്റെ ആയുസ്സിന് ലഭിച്ച ദൈർഘ്യം പോലെ പ. പിതാവിന് വേണ്ടിയും സഭയുടെ സമ്പൂർണ്ണ സ്വാതന്ത്ര്യത്തിനുവേണ്ടിയും സഭാമക്കൾ പ്രാർത്ഥിക്കുന്നത് യഹോവ കേൾക്കും എന്ന ഉറപ്പോടുകൂടിയാണ് ലേഖനം അവസാനിപ്പിക്കുന്നത്. ബഹു. കേരള മുഖ്യമന്ത്രി കൊണ്ടുവന്ന യാക്കോബായ-ഓർത്തഡോക്സ് ശവസംസ്കാര ഓർഡിനൻസിനെ ക്കുറിച്ചും ബില്ലിനെക്കുറിച്ചും വിമർശനബുദ്ധ്യാ പരാമർശിക്കുന്നതാണ് *ചന്ദ്രനൊന്ന് പതിച്ച് കിട്ടുമോ സാറേ* എന്നത്. തലക്കെട്ട് ഹാസ്യാത്മകമെങ്കിലും ഉള്ളടക്കം ഗൗരവമേറിയതാണ്. "ദുരിതമനുഭവിക്കുന്ന യാക്കോബായ സഹോദരങ്ങളെ" ആശ്വസിപ്പിക്കുവാൻ എന്ന രീതിയിൽ കൊണ്ടുവന്ന ഓർഡിനൻസ്/ബില്ലിലെ അപാകതകളെ കാര്യകാരണസഹിതം ചൂണ്ടിക്കാണിക്കുന്നുണ്ട്.

കോറോണാ കാലഘട്ടത്തിൽ സഭയുടെ ഈസ്റ്റർ ആഘോഷം പഴയ കലണ്ടറിലെപ്പോലെ തീയതി മാറ്റി നടത്തിയാലോ എന്ന ലേഖകന്റെ ആത്മഗതമാണ് *ഒന്നു പുറകോട്ട് നോക്കിയാൽ ഈ വർഷവും ഈസ്റ്റർ ആഘോഷിക്കാം* എന്നത്. സഭയുടെ ആരാധനാ കലണ്ടറിൽ വന്ന മാറ്റങ്ങളെ ചരിത്രപരമായി അപഗ്രഥിക്കുന്നുവെങ്കിലും ലേഖനത്തിലെ ആഗ്രഹംപോലെ തീയതി മാറ്റമൊന്നുമില്ലാതെ ഹാശാ ആഴ്ച ശുശ്രൂഷകൾ നടന്നു എന്നതാണ് യാഥാർത്ഥ്യം. സഭയിൽ നടന്നുവരുന്ന സുവിശേഷപ്രസംഗ പരമ്പരകൾ ഉൾപ്പെടെ പലതും കൊറോണാ കാലത്തിൽ നിലച്ചുവെന്നത് അല്പം പരിഹാസത്തോടെ എഴുതിയിരിക്കുന്നുവെങ്കിലും കൊറോണാ കാലത്തിലും അതിനുശേഷവുമുള്ള സഭാശുശ്രൂഷകളെക്കുറിച്ച് ഒരു പുനർവിചിന്തനത്തിന് സഹായിക്കുന്ന ലേഖനമാണ് *നാവുകൊണ്ട് ഇര പിടിക്കുന്നവരും ഉത്തര കൊറോണാ കാലവും*. കൊറോണാ വിപത്തിന്റെ കാര്യകാരണങ്ങളെക്കുറിച്ച് ആൾദൈവങ്ങളും കാരിസ്മാറ്റിക്കുകാരുമൊക്കെ നടത്തിക്കൊണ്ടിരിക്കുന്ന വികലപ്രമാണങ്ങളെ മനസ്സിലാക്കിക്കൊണ്ട് വി. വേദപുസ്തകത്തിലെ ലേവ്യ പുസ്തകത്തിൽ രേഖപ്പെടുത്തിയിരിക്കുന്ന കുഷ്ഠരോഗ വ്യാപനതടയൽ രീതികളെ അവലംബമാക്കി ഉത്തര കൊറോണാ കാലത്ത് സഭയിലെ പുരോഹിതർ ചെയ്യേണ്ട കാര്യങ്ങളാണ് *പുരോഹിതൻ പാളയത്തിന് പുറത്ത് ചെല്ലണം* എന്ന ലേഖനത്തിൽ ഉൾക്കൊള്ളിച്ചിരിക്കുന്നത്. ക്രിയാത്മകമായ അജപാലനദൗത്യം പ്രവർത്തിപഥത്തിലെത്തിക്കേണ്ടതിന്റെ ആവശ്യകതയാണ് പ്രധാന ഊന്നലായി അവിടെ നൽകിയിരിക്കുന്നത്. കൊറോണാ കാലത്ത് മുട്ടുശാന്തിക്കുവേണ്ടി നൽകിയ ചില അനുവാദങ്ങളുടെ ദൂരവ്യാപകമായ ഭവിഷത്തുകൾ മനസ്സിലാക്കി അവയെ സമയോചിതമായി അവസാനിപ്പിക്കുവാനും വിശ്വാസികളെ ദേവാലയങ്ങളിലേക്ക് മടക്കിവരുത്തുവാനുള്ള കർമ്മപദ്ധതികൾ ആവിഷ്കരിക്കുവാനും ലേഖകൻ നിർദ്ദേശിക്കുന്നു. *പകർച്ചവ്യാധിയും സാമൂഹിക അകലവും മലയാളിയും* എന്ന ലേഖനം മലയാളിക്ക് ഇപ്രകാരമുള്ള വിഷയങ്ങൾ പുതുമയല്ലെന്നും മുൻ

കാലങ്ങളിൽ ഉണ്ടായ കോളറ, പ്ലേഗ്, വസൂരി എന്നിവ മൂലം സാമൂഹിക അകല പദ്ധതികൾ അവർ സ്വമേധയാ സ്വീകരിച്ചതാണെന്നും ചരിത്രവസ്തുതകൾ നിരത്തി വിവരിക്കുന്നു.

രണ്ടാം ഭാഗത്തിൽ പതിനൊന്ന് ലേഖനങ്ങൾ ഉൾക്കൊള്ളിച്ചിട്ടുണ്ട്. ദേവലോകം കാതോലിക്കേറ്റ് അരമനയിലെ പ. ദൈവമാതാവിന്റെ നാമത്തിലുള്ള ചാപ്പലിന്റെ സ്ഥാപനചരിത്രമാണ് *നിങ്ങൾക്കും നിങ്ങളുടെ കുഞ്ഞുങ്ങൾക്കും* എന്ന ലേഖനം. ദേവാലയ നിർമ്മാണവേളയിൽ പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ തിരുമേനി സഭയിലെ സ്ത്രീകളെയും കുഞ്ഞുങ്ങളെയും നോക്കി "നിങ്ങൾക്കും നിങ്ങളുടെ കുഞ്ഞുങ്ങൾക്കും വേണ്ടി എന്നും ബലിയർപ്പിക്കുന്ന സ്ഥല"മെന്ന് കല്പിച്ചതിനാൽ ദേവലോകം അരമന ചാപ്പൽ സഭയുടെ പൊതു പ്രാർത്ഥനാലയം എന്ന വിശേഷണത്തിന് അർഹമാകുന്നു എന്ന് ലേഖകൻ വെളിപ്പെടുത്തുന്നു. ദേവാലയ നിർമ്മാണത്തിൽ സഭയിലെ സ്ത്രീകളും കുഞ്ഞുങ്ങളും സജീവ പങ്കാളികളായ ചരിത്രാനുഭവം വിവരിച്ചുകൊണ്ട് ദേവലോകം അരമന ചാപ്പൽ സഭയിലെ സ്ത്രീകളുടെ സ്വത്താണെന്ന പരാമർശം ശ്രദ്ധേയമാണ്. പല പ്രാവശ്യം വി. മൂറോൻ കൂദാശയ്ക്ക് വേദിയായ ടി ദേവാലയത്തിൽ കാലുകുത്തുന്ന ഓരോ സ്ത്രീക്കും അഭിമാനിക്കാം – "ഇതെന്റെ സ്വന്തമാണ്. എനിക്കും മക്കൾക്കും പ്രാർത്ഥിക്കുവാനുള്ള ഇടം." പ. ഗീവർഗീസ് ദ്വിതീയൻ വലിയ ബാവാ എന്ന പുണ്യപുരുഷന്റെ ദീർഘവീക്ഷണത്തിന്റെ ഫലമാണ് ദേവലോകം അരമന ചാപ്പൽ എന്നതും പ്രസ്താവ്യമാണ്. മലങ്കരസഭയിലെ ചില ദേവാലയങ്ങളിൽ സമീപകാലത്തായി ഉണ്ടായിരിക്കുന്ന അതിഭീമമായ മെമ്പർഷിപ്പ് ഫീസ്സെന്ന സഭാ ഭരണഘടനാവിരുദ്ധമായ തന്ത്രത്തെ നിശിതമായി ചോദ്യംചെയ്യുന്ന ലേഖനമാണ് *പള്ളിക്കും ചമയവിലയോ?.* ഒരു വ്യക്തി ഇടവക ചേരുവാൻ അപേക്ഷ സമർപ്പിക്കുമ്പോൾ ഭദ്രാസന മെത്രാപ്പോലീത്തായുടെ അനുമതി തേടി വികാരി മാത്രം ചെയ്യേണ്ട കാര്യത്തിൽ മാനേജിംഗ് കമ്മിറ്റിയും ഇടവകയോഗവും അനാവശ്യമായി ഇടപെടുന്നതിനെ ശക്തമായി അപലപിക്കുന്നു.

മലങ്കരസഭയുടെ കൗദാശികാധിഷ്ഠിതമായ ദൈവശാസ്ത്രത്തിന് അനുരൂപമായി വി. വേദപുസ്തകവും വി. വേദപുസ്തക പഠനവും ഉണ്ടാകണമെന്ന വിശ്വാസികളുടെ ആഗ്രഹം *ആദ്യം ഓർത്തഡോക്സ് ബൈബിൾ – പിന്നെ ഓർത്തഡോക്സ് സ്റ്റഡി ബൈബിൾ* എന്ന ലേഖനം പ്രകടമാക്കുന്നു. മലങ്കരസഭയിലെ പ്രധാന കൂദാശകളിൽ ഒന്നായ വി. കുമ്പസാരത്തിനെതിരെ സമീപകാലത്ത് വ്യാപകമായിരിക്കുന്ന കുപ്രചരണങ്ങൾക്കെതിരെ നൽകുന്ന മറുപടിയാണ് *കുമ്പസാരത്തെ ക്രൂശിക്കരുത്* എന്നത്. മലങ്കരസഭയുടെ നിലവിലുള്ള നിയമമനുസരിച്ച് ഒരാൾ ജീവിതകാലം മുഴുവനും കുമ്പസാരിച്ചില്ല എന്നുവെച്ച് ഇടവകാംഗത്വവും സഭാംഗത്വവും നഷ്ടപ്പെടുന്നില്ല. ഇടവക യോഗാംഗത്വവും ഇടവക ഭരണസമിതിയിൽ സ്ഥാനവും കാണില്ല എന്നു മാത്രം. എന്നാൽ കുമ്പസാരം എന്ന കൂദാശയെ തള്ളിക്കളയുകയോ അവഹേളിക്കുകയോ ചെയ്താൽ സഭാംഗത്വവും ഇടവകാംഗത്വവും നഷ്ടപ്പെടുമെന്ന ഓർമ്മപ്പെടുത്തലിന് പ്രാധാന്യം നൽകേണ്ടതാണ്. വൈദിക ജീവിതത്തിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന മൂല്യച്യുതിയെ സംബന്ധിച്ച് ഉദാഹരണങ്ങൾ നിരത്തി വ്യക്തമാക്കുന്ന ലേഖനമാണ് *വലിയപള്ളിയിൽ വികാരിത്വവും ഊരുതെണ്ടൽ ഉദ്യോഗവും.* പൊതുവായി വൈദിക ജീവിതത്തിൽ അപചയമുണ്ടായെന്നത് സമ്മതിക്കുക പ്രയാസമാണെങ്കിലും ചിലയിടങ്ങളിലെങ്കിലും അപചയങ്ങൾ സംഭവിക്കുന്നു എന്ന യാഥാർത്ഥ്യമുള്ളതിനാൽ വൈദിക വിളിക്കും നിയോഗത്തിനുമുള്ള ചൂണ്ടുപലകയായി വൈദികർ ഇതിനെ സ്വീകരിക്കുന്നത് ഉചിതമാണ്.

സമീപകാലത്ത് എത്യോപ്യൻ ഓർത്തഡോക്സ് സഭയിൽ ഭിന്നിച്ചുനിന്ന രണ്ടു വിഭാഗങ്ങൾ ഒന്നിച്ചതുപോലെ മലങ്കരസഭയിലുമുണ്ടാകണമെന്ന വിലയിരുത്തലിനോട് ലേഖകൻ വിയോജിപ്പ് പ്രകടിപ്പിക്കുന്നതാണ് *എത്യോപ്യയൊന്നും ഇവിടെ നടക്കുല്ല* എന്നത്. കാര്യകാരണസഹിതം അവ വിശദീകരിക്കുന്നതിനോട് ചേർന്നുതന്നെ മലങ്കരസഭാ സമാധാനത്തിന് മറ്റു ചില മാതൃകകൾ തേടേണ്ടതാണെന്ന ഓർമ്മപ്പെടുത്തൽ നടത്തുന്നു. കോട്ടയം പഴയസെമിനാരിയിലും പരുമല സെമിനാരി വളപ്പിലും ഉണ്ടായിരുന്ന ഫല-ഔഷധവൃക്ഷങ്ങളെ വെട്ടിമാറ്റിയ സംഭവത്തിലുള്ള വേദനയുടെ പ്രകടനമാണ് *പരിസ്ഥിതി ദൈവശാസ്ത്രം പഴയസെമിനാരി മോഡൽ.* പരിസ്ഥിതി ദൈവശാസ്ത്രത്തിന്റെ ക്ലാസും പ്രസംഗവും പോരാ, പ്രായോഗികതയും വേണം എന്ന പ്രബോധനം ഗുണാത്മകമായി സ്വീകരിക്കേണ്ടതാണ്. മലങ്കരസഭയിലെ ആറ് മെത്രാസനങ്ങൾ സഹായ മെത്രാന്മാർ വഴി മലങ്കര മെത്രാപ്പോലീത്താ ഭരിക്കുന്നതിന്റെ ഗുണദോഷങ്ങൾ വ്യക്തമാക്കുന്നതാണ് *തുമ്പിയെക്കൊണ്ട് കല്ലെടുപ്പിക്കരുത്* എന്ന ലേഖനം. മെത്രാന്മാരുടെ എണ്ണം കൂട്ടാതെ തന്നെ മലങ്കരസഭയെ സുസ്ഥിരമായി നയിച്ചുകൊണ്ടുപോകാവുന്ന മാർഗ്ഗങ്ങൾ ലേഖകൻ നിർദ്ദേശിക്കുന്നുമുണ്ട്. മലങ്കരസഭയിലെ "തെക്ക്-വടക്ക്" അഭിപ്രായവ്യത്യാസങ്ങളുടെ ചരിത്രപരമായ വിശകലനങ്ങളും അഭിപ്രായവ്യത്യാസങ്ങളില്ലാത്ത ചില ചരിത്ര സത്യങ്ങളുടെ അനാവരണവുമാണ് *മ്മ്ടെ മലങ്കരസഭയെ വടക്കോട്ടെടുത്തു* എന്ന ലേഖനം. *ഒന്നാം സാർ മത്തായി വയസ്സ് പതിനെട്ട്* എന്ന തലക്കെട്ടിലൂടെ മലങ്കരസഭാ സൺഡേസ്കൂൾ ഭരണഘടനയുടെ ഭേദഗതികളിലുണ്ടായ ചില അപാകതകൾ ചൂണ്ടിക്കാണിച്ചിരിക്കുന്നത് ലേഖകന്റെ ഒരു വ്യാഖ്യാനമായി മനസ്സിലാക്കുന്നതായിരിക്കും ഉചിതം. മലങ്കരസഭയുടെ കാതോലിക്കാ ദിനപ്പിരിവിന്റെ ഉദ്ഭവത്തിനു പിന്നിൽ പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ദീർഘവീക്ഷണവും പാത്താമുട്ടം വന്ദ്യ. എം. സി. കുറിയാക്കോസ് റമ്പാൻ തുടങ്ങിയ വ്യക്തിത്വങ്ങളുടെ കഠിനാദ്ധ്വാനവും തുറന്നു കാട്ടുന്നതാണ് *കാതോലിക്കാ ദിനവും പ. ഗീവർഗീസ് ദ്വിതീയൻ ബാവായും.* 1935-ൽ കാതോലിക്കാ നിധിക്ക് തുടക്കമിട്ടപ്പോൾ "ഒരു ലക്ഷം രൂപ ഒരു ലക്ഷം വീട്" എന്ന വിജയിച്ച തത്വത്തിന്റെ ആനുപാതികവും കാലികവുമായ ലക്ഷ്യപ്രാപ്തിക്കു വേണ്ടി ഏവരും ശ്രമിക്കണമെന്ന് ലേഖകൻ ഓർമ്മിപ്പിക്കുന്നു.

മൂന്നാം ഭാഗത്തിൽ മലങ്കരസഭയുടെ പ്രഥമ പ്രഖ്യാപിത പരിശുദ്ധനായ പരുമല തിരുമേനിയെക്കുറിച്ച് അഞ്ച് ലേഖനങ്ങൾ ഉൾക്കൊള്ളിച്ചിരിക്കുന്നു. ആധുനിക മാനേജുമെന്റ് സിദ്ധാന്തപ്രകാരം പരുമല തിരുമേനി ഒരു മികച്ച മാനേജരായിരുന്നു എന്ന് സമർത്ഥിക്കുന്നതാണ് *പരുമല തിരുമേനി എന്ന പ്രചോദകൻ.* കഴിവുള്ളവരെ പ്രോത്സാഹിപ്പിച്ച് അവരെ സഭയുടെ വളർച്ചയ്ക്കു വേണ്ടി ഉപയോഗിച്ച പിതാവിന്റെ മാതൃക പിൻപറ്റണമെന്ന് ലേഖകൻ ആശിക്കുന്നു. പ. പരുമല തിരുമേനിയുടെ അംശവടിയെ സംബന്ധിച്ച *പിന്നാമ്പുറ വെടികളായ* (കള്ളത്തരങ്ങൾ) അന്ത്യോഖ്യാ ബന്ധവും പിൻഗാമിത്താവകാശങ്ങളും ചരിത്രപരമായ വസ്തുതകളുടെ വെളിച്ചത്തിൽ ലേഖകൻ തള്ളിക്കളയുന്നു. ലേഖനത്തിലെ വസ്തുതകൾ ചരിത്രാന്വേഷികളെ സഹായിക്കുമെന്നതിൽ സംശയമില്ല. പരുമല പരിശുദ്ധൻ 1902 നവംബർ 2-ന് കാലംചെയ്ത് ഏതാനും മാസങ്ങൾക്കുള്ളിൽതന്നെ, അതായത് 1947 നവംബർ 2-ന് അദ്ദേഹത്തെ വിശുദ്ധനായി സഭ പ്രഖ്യാപിക്കുന്നതിനു മുമ്പ്, കുന്നംകുളം ദേശത്ത് അദ്ദേഹത്തിന്റെ നാമത്തിൽ ഉയർന്ന സ്മാരകകുരിശും ചാപ്പലും സംബന്ധിച്ച വിവരണങ്ങളാണ് *പരിശുദ്ധന്റെ നാമത്തിലെ പ്രഥമ ദേവാലയ*ത്തിലുള്ളത്. പ. പൗലോസ് ശ്ലീഹാ തീമോത്തിയോസിനു നൽകിയ ഉപദേശങ്ങൾ ആക്ഷരികമായി പാലിച്ച മഹാപുരോഹിതനായി പരിശുദ്ധ പരുമല തിരുമേനിയെ പ്രകീർത്തിക്കുന്ന ലേഖനമാണ് *പരുമല തിരുമേനി – കാര്യവിചാരകൻ* എന്നത്. ദേവാലയങ്ങളിൽ കലഹം സൃഷ്ടിക്കുകയും ഭിന്നതകൾ വർദ്ധിപ്പിക്കുകയും വിദ്ധ്വംസക പ്രവർത്തനങ്ങൾ നടത്തുകയും ചെയ്യുന്നവർക്ക് പ. പരുമല തിരുമേനി നൽകുന്ന താക്കീതുകളുടെയും ഉപദേശങ്ങളുടെയും സംഗ്രഹമാണ് *പള്ളിപണിതാൽ ദൈവം പണിയും – പള്ളിക്കിട്ട് പണിതാലും ദൈവം പണിയും* എന്ന തലക്കെട്ടിന് കീഴിലുള്ളത്.

നാലാം ഭാഗത്തിൽ 2017 ജൂലൈ 3-ന് സുപ്രീംകോടതി പുറപ്പെടുവിച്ച വിധിയുടെ പശ്ചാത്തലവും തുടർ സംഭവങ്ങളും പതിനഞ്ച് ലേഖനങ്ങളിലായി പ്രതിപാദിക്കുന്നു. ടി കോടതി വിധിയുടെ അടിസ്ഥാനത്തിൽ അര നൂറ്റാണ്ടായി തുടരുന്ന മൂന്നാം സമുദായ കേസിന്റെ നാൾവഴികളും അതിന്റെ പരിണിതഫലങ്ങളും വിവരിക്കുന്ന ലേഖനമാണ് *മൂന്നാം സമുദായക്കേസിന്റെ നാൾവഴികൾ.* കോടതിവിധി പുറപ്പെടുവിച്ച് ദിവസങ്ങൾക്കുള്ളിൽ ദൃശ്യ-ശ്രാവ്യ മാധ്യമങ്ങളിലും സാമൂഹിക മാധ്യമങ്ങളിലും പ്രചരിച്ച വ്യാജവാർത്തകളോടുള്ള പ്രതികരണം *ആടിനെ പട്ടിയാക്കരുത്* എന്ന തലക്കെട്ടിൻകീഴിൽ വിവരിക്കുന്നു. മംഗളം ദിനപത്രം പോലുള്ള മാധ്യമങ്ങൾ ആടിനെ പട്ടിയാക്കുന്ന രീതിയിൽ വാർത്തകൾ പ്രചരിപ്പിച്ചതാണ് ലേഖകനെ രോഷാകുലനാക്കുന്നത്. ലേഖനത്തിന്റെ അവസാനം ലേഖകൻ നൽകുന്ന താക്കീത് വളരെ പ്രസക്തമാണ്. സുപ്രീം കോടതി വിധിയിലോ മലങ്കരസഭാ ഭരണഘടനയിലോ വെള്ളവും മായവും ചേർക്കാതെ അനുസരിക്കുവാനുള്ള നിയോഗമാണ് ഇരുകൂട്ടർക്കുമുള്ളത്. എന്നാൽ ഇതിനെതിരായി പ്രവർത്തിച്ച് ഭീകരാവസ്ഥ സൃഷ്ടിക്കുന്ന യാഥാർത്ഥ്യത്തോട് വിമർശനാത്മകമായി പ്രതികരിക്കുന്നതാണ് *വിധികാര്യം ചിന്തിച്ചയ്യോ വിറക്കൊള്ളുക...* എന്നത്. *കലഹം പിശാചിന്റെ കൗശലമാണ്, സമാധാനം ദൈവത്തിന്റെ ദാനവും* എന്ന തലക്കെട്ടിലൂടെ കോടതിവിധി അനുസ

രിക്കാത്തവർ പൈശാചിക കൗശലത്തിൽ ഏർപ്പെടാതെ വിട്ടുപോകുവാനുള്ള സ്വാതന്ത്ര്യം ഉപയോഗിക്കണമെന്ന് ആവശ്യപ്പെടുന്നു. മലങ്കരസഭയിൽ ഐക്യവും സമാധാനവുമുണ്ടാകണം എന്നതിന്റെ പേരിൽ സുപ്രീംകോടതി വിധി അതിന്റെ ചൈതന്യത്തിൽ നടപ്പിലാക്കുന്നത് അട്ടിമറിക്കുവാൻ ഒരു കാരണവശാലും പാടില്ല എന്ന ഊന്നൽ ഇവിടെ നൽകിയിരിക്കുന്നത് ശ്രദ്ധേയമാണ്. കോടതിവിധി നടപ്പിലാക്കുന്നതിനെതിരെ ആൾക്കൂട്ടത്തെ ഇറക്കി കലഹം സൃഷ്ടിക്കുന്ന രാഷ്ട്രീയ-സാമുദായിക-സഭാനേതാക്കളുടെ കോടതിയലക്ഷ്യ നടപടികളെ ശക്തമായ താക്കീതോടെ *ആൾക്കൂട്ടമതിഭ്രാന്ത് കോടതിയലക്ഷ്യമാകുമ്പോൾ* എന്ന ലേഖനം തുറന്നുകാട്ടുന്നു. *ജോമട്രിയിലേക്ക് രാജപാതകളില്ല* എന്നത് ഒരു സാധാരണ തത്വമാണ്. സഭാ വിഷയത്തിലും ഈ തത്വം പാലിക്കണമെന്ന് നിർബന്ധമുണ്ട്. അതായത്, സഭയുടെ ദേവാലയങ്ങളിൽ സമാന്തര ഭരണവും അതുണ്ടാക്കുന്ന സാമൂഹിക-ക്രമസമാധാന പ്രശ്നങ്ങളും ശാശ്വതമായി അവസാനിപ്പിക്കണം. അതിനുവേണ്ടി ഏതെങ്കിലും തരത്തിലുള്ള വിഭജനമോ നീക്കുപോക്കുകളോ കോടതി അനുവദിക്കുന്നില്ലായെന്നതാണ് വിവക്ഷ.

പ. അന്ത്യോഖ്യാ പാത്രിയർക്കീസ് ഇഗ്നാത്തിയോസ് അപ്രേം ദ്വിതീയൻ ബാവാ 2018 മെയ് 22 മുതൽ നടത്തുന്ന ഭാരത സന്ദർശനത്തിൽ പ്രത്യാശ പ്രകടിപ്പിച്ചുകൊണ്ട് കുറിച്ച വരികളാണ് *അന്ത്യോഖ്യാ പാത്രിയർക്കീസ് വന്നാൽ* എന്ന ലേഖനത്തിൽ കാണുന്നത്. ലേഖകൻ ആഗ്രഹിച്ചതുപോലെ സമാധാനത്തിന്റെയും ഐക്യത്തിന്റെയും ഒരു കണികപോലും വിതറാതെ പ. പാത്രിയർക്കീസ് ഭാരത സന്ദർശനം നടത്തി തിരിച്ചുപോയി എന്നതാണ് യാഥാർത്ഥ്യം. 2017 ജൂലൈ 3-ലെ സുപ്രീം കോടതി വിധിയോടെ മലങ്കരസഭാ ഭരണഘടനയ്ക്ക് വിധേയരാകേണ്ടി വരുമെന്ന് ഭയമുള്ള ചില ആളുകളുടെയും ജനാധിപത്യ സ്വഭാവം അധികമില്ലാത്ത റോമൻ കത്തോലിക്കാ സഭയുൾപ്പെടെയുള്ള മറ്റു സഭകളിലെ ചില ആളുകളുടെയും ആവശ്യമാണ് ചർച്ച് ആക്റ്റ് കൊണ്ടുവരികയെന്നത്. അവരുടെ ആവശ്യങ്ങൾക്ക് തൊടുകുറി ചാർത്തികൊടുക്കുന്ന രീതിയിൽ ജസ്റ്റീസ് കെ. ടി. തോമസ് 2018 ഏപ്രിൽ ലക്കം കേരള ശബ്ദത്തിൽ പ്രസിദ്ധീകരിച്ച ചർച്ച് ആക്റ്റ് ലേഖനത്തിനുള്ള മറുപടിയാണ് *ജസ്റ്റിസ് കെ. ടി. തോമസിന്റെ ചർച്ച് ആക്റ്റ് ലേഖനവും മലർപ്പൊടിക്കാരന്റെ സ്വപ്നവും.*

മണർകാട് മർത്തമറിയം പള്ളി നവീകരണ സുറിയാനി സഭയ്ക്ക് വിധിച്ച് കിട്ടിയതാണെന്നും അവിടെ യാക്കോബായക്കാർ അധികം ഉള്ളതിനാൽ വിധി നടപ്പിലാക്കാൻ ശ്രമിക്കാതെ അവർ അത് യാക്കോബായ സഭയ്ക്ക് വിട്ടുനൽകി ഔദാര്യം കാണിച്ചതാണെന്നുമുള്ള വിഘടിത വിഭാഗത്തിലെ ഗീവർഗീസ് മാർ കൂറിലോസിന്റെ പ്രസംഗവും (2018 ഡിസംബർ 20-ലെ ചാനൽ പ്രസംഗം) അത് കേട്ട് വികാരഭരിതരായ മാർത്തോമാ സഭാംഗങ്ങളുൾപ്പെടെ ചില ആളുകളുടെ പ്രതികരണങ്ങളും മനസ്സിലാക്കിയ ലേഖകൻ ചരിത്രവസ്തുതകളുടെ അടിസ്ഥാനത്തിൽ അവയെല്ലാറ്റിനെയും തള്ളിക്കളയുന്ന ലേഖനമാണ് *മണർകാട് പള്ളി മാർത്തോമാക്കാരന്റെ ഔദാര്യമല്ല കോടതിവിധിയാണ്* എന്നത്. ചാനൽ അന്തിച്ചർച്ചകളെ വികാരനിർഭരമാക്കുവാൻവേണ്ടി ചരിത്രം എഴുന്നള്ളിക്കുമ്പോൾ കുറച്ച് ഗ്രഹപാഠം പഠിച്ചുവരുന്നത് നല്ലതാണെന്ന ലേഖകന്റെ ഉപദേശം കാലികപ്രസക്തിയുള്ളതാണ്. 2017 ജൂലൈ 3-ലെ സുപ്രീം കോടതി വിധി മുതൽ മലങ്കരസഭയ്ക്ക് അനുകൂലമായി തുടർച്ചയായി വന്നുകൊണ്ടിരിക്കുന്ന



കോടതി വിധികൾ നടപ്പിലാക്കുന്നതിനെ വഴിമുട്ടിക്കുന്നതിലുള്ള അമർഷമാണ് *ഉപസമിതിയോ ഉപായസമിതിയോ* എന്ന തലക്കെട്ടിൻകീഴിൽ പ്രകടമാക്കുന്നത്. നാടു ഭരിക്കുന്ന സർക്കാരിന്റെ ഭരണഘടനാ ബാധ്യത കോടതി തന്നെ പല പ്രാവശ്യം ഉന്നയിച്ചിട്ടും യഥാർത്ഥ വിധിയുടമകളെ വഴിയിൽ തടഞ്ഞ് തിരിച്ചുവിട്ടും നിരോധനമുള്ളവരെ പള്ളിയകത്ത് പ്രവേശിച്ച് അഴിഞ്ഞാടാൻ അനുവദിച്ചും പ്രശ്നം സങ്കീർണമാക്കുന്ന അധികാരികളുടെ ഭരണഘടനാ വിരുദ്ധ നടപടികളെ എടുത്തുകാട്ടുന്ന ലേഖകൻ നീതിന്യായകോടതികൾ ഇന്ത്യയിലെന്നും ശക്തമാണെന്ന മുന്നറിയിപ്പ് നൽകുന്നു.

മലങ്കരസഭയിൽ സമുദായക്കേസ് ആരംഭിച്ച സമയം മുതൽ ഇന്നയോളം മലങ്കരസഭയുടെ പ്രധാന മേലദ്ധ്യക്ഷന്മാർ നടത്തിയ സമാധാന ശ്രമങ്ങളെ *സമാധാനമുണ്ടാക്കുന്നവർ (ശ്രമിക്കുന്നവരും) ഭാഗ്യവാന്മാർ* എന്ന ലേഖനത്തിലൂടെ പ്രകീർത്തിക്കുന്നു. വർത്തമാനകാലത്തെ "സമാധാനപ്രേമികൾ"ക്കും സമാധാനവഴിക്ക് തുരങ്കം വെക്കുന്നവർക്കും പാഠമാക്കാവുന്ന വിവരണങ്ങളാണ് അതിലുള്ളത്. ഏവരും അത്യാവശ്യം വായിച്ചിരിക്കണം. 1958 ഡിസംബർ 16-ാം തീയതി രാത്രി പഴയ സെമിനാരിയിൽ വച്ച് പ. ഗീവർഗീസ് ദ്വിതീയൻ ബാവാ പാത്രിയർക്കാ പ്രതിനിധിക്ക് കൈമാറിയ കല്പനയുടെ വലുപ്പം ചെറുതായതുകൊണ്ട് പ. ബാവാ കല്പിച്ച വാചകമാണ് *ഇത് ചെറുതെങ്കിലും കാന്താരിയാണ്* എന്നത്. പ. ബാവാ തിരുമേനിയുടെ കല്പന കാന്താരിയാണെങ്കിൽ കണ്യാട്ടുനിരപ്പ് പള്ളിയുടെ കേസിൽ 2019 ഏപ്രിൽ 8-ന് പുറപ്പെടുവിച്ച സുപ്രീം കോടതി വിധി കരണംപൊട്ടിയാണെന്ന് *ഇത് കാന്താരിയല്ല: കരണംപൊട്ടി* എന്ന കുറിപ്പിലൂടെ ലേഖകൻ വാദിക്കുന്നു. കോടതി വിധിയിലെ സുപ്രധാനമായ രണ്ട് പരാമർശങ്ങളാണ് അതിന് കാരണമായി ചൂണ്ടിക്കാണിച്ചിരിക്കുന്നത്. ഒന്ന്, 2017 ജൂലൈ 3-ലെ സുപ്രീംകോടതി വിധി സഭാതർക്കത്തിലെ അന്തിമ വിധിയാണ്. രണ്ട്, അതിൽ പരാമർശിച്ചിരിക്കുന്ന വിഷയങ്ങൾ ഇന്ത്യയിലെ ഒരു കോടതിയും ഇനി പരിഗണിക്കുവാൻ പാടില്ല. *ആയിരത്തിയറുപത്തിനാലല്ല* എന്ന തലക്കെട്ടുള്ള അടുത്ത ലേഖനത്തിൽ മലങ്കരസഭാ കേസിൽപെട്ട 1064 പള്ളികളെന്ന പ്രയോഗം കേവലം ഒരു പ്രതീകം മാത്രമാണെന്നും അതിലുൾപ്പെട്ടതോ ഉൾപ്പെടാത്തതോ ആയ എല്ലാ പള്ളികൾക്കും സുപ്രീംകോടതി വിധി ബാധകമാണെന്നും 1934-ലെ സഭാ ഭരണഘടനപ്രകാരം അവ ഭരിക്കപ്പെടണമെന്നും വ്യക്തമാക്കുന്നു. 1958-ലെ സുപ്രീംകോടതി വിധിക്കുശേഷം ഉണ്ടായതുപോലെ ഒരു ഒത്തുതീർപ്പ് 2017-ലെ വിധിക്കുശേഷം എന്തുകൊണ്ട് ഉണ്ടാകുന്നില്ല എന്ന ചോദ്യത്തിന് ചരിത്രവസ്തുതകളുടെ പശ്ചാത്തലത്തിൽ മറുപടി നൽകുന്നതാണ് *1958: നിഴലും പൊരുളും* എന്നത്. മലങ്കരസഭയുടെ 1934-ലെ ഭരണഘടന രൂപപ്പെട്ടുവന്ന വഴികളെ വിശകലനം ചെയ്യുന്നതാണ് മലങ്കര *സഭാ ഭരണഘടന കെട്ടിയിറക്കിയതല്ല* എന്ന ലേഖനം. നടപടിച്ചട്ടങ്ങൾ കൃത്യമായി പാലിച്ച് തികച്ചും സുതാര്യമായ പ്രക്രിയയിലൂടെ നിയമാനുസൃതം വിളിച്ചുചേർത്ത മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ പാസാക്കിയ ഭരണഘടന ഉള്ളടക്കത്തിലെ സമഗ്രതകൊണ്ട് അതുല്യമായി നിൽക്കുന്നു. 1958, 1995, 2002, 2017 വർഷങ്ങളിൽ സുപ്രീംകോടതിയുടെ കോൺസ്റ്റിറ്റ്യൂഷൻ ബെഞ്ചടക്കം തുടരെ തുടരെ അംഗീകരിച്ചതായ ഭരണഘടനയെ ധിക്കരിക്കുന്ന വിഘടിത വിഭാഗത്തിന്റെ ബുദ്ധിശൂന്യതയെ ചോദ്യം ചെയ്യുന്ന ലേഖനമാണിത്.

ചെങ്ങന്നൂർ മെത്രാസനത്തിന്റെ ഭാഗ്യസ്മരണാർഹനായ തോമസ് മാർ അത്താനാസ്യോസ് തിരുമേനിയെ അനുസ്മരിക്കുന്ന നാല് ലേഖനങ്ങളാണ് അഞ്ചാം ഭാഗത്തിലുള്ളത്. തിരുമേനിയുമായുള്ള അഭിമുഖമാണ് *വിശ്വസ്തനും കാര്യസ്ഥനു*മെന്ന ലേഖനത്തിലൂടെ ചിത്രീകരിക്കുന്നത്. *വ്യവഹാര രഹിത സഭ* എന്ന പ. ബാവാ തിരുമേനിയുടെ സ്വപ്നം നിയമം കൈവിടാതെ സ്നേഹത്തിലൂടെ നടപ്പിലാക്കണമെന്ന തിരുമേനിയുടെ ആഗ്രഹം ലേഖകൻ ഊന്നൽ നൽകി വെളിപ്പെടുത്തുന്നു. അഭി. തിരുമേനിയുടെ ആകസ്മികമായ ദേഹവിയോഗം *ഇസ്രായേലിൽ ഒരു വലിയ രാജാവ് ഇന്നു വീണിരിക്കുന്നു* എന്ന തലക്കെട്ടിലൂടെ വേദനയോടെയാണ് ചിത്രീകരിക്കുന്നത്. പ്രായോഗികതയുള്ള ഒരു നിയമജ്ഞനെയും കാര്യക്ഷമതയും ദീർഘവീക്ഷണവുമുള്ള ഒരു ഭരണാധികാരിയെയും ആഭിജാത്യമുള്ള ഒരു നസ്രാണി പ്രമുഖനെയും അഭി. തിരുമേനിയുടെ വേർപാടിലൂടെ മലങ്കരസഭയ്ക്ക് നഷ്ടമായിരിക്കുന്നു എന്ന ലേഖകന്റെ പ്രസ്താവന സഭയിലെ മറ്റു സ്ഥാനികൾക്ക് ഒരു മുന്നറിയിപ്പു കൂടിയാണ്. *ഒരുവൻ അദ്ധ്യക്ഷസ്ഥാനം കാംക്ഷിക്കുന്നു എങ്കിൽ* എന്ന ലേഖനം അഭി. തിരുമേനിയെക്കുറിച്ചുള്ള മറ്റൊരു അനുസ്മരണയാണ്. പ്രവർത്തിവിഭജനം, അധികാരവും ഉത്തരവാദിത്തവും, അച്ചടക്കം, വിധേയത്തം, നിയന്ത്രണങ്ങളിലെ

ഏകത, മാർഗ്ഗനിർദ്ദേശങ്ങളിലെ വ്യക്തത, അധികാര വികേന്ദ്രീകരണം, സംഘടനാ ക്രമീകരണം തുടങ്ങി വിവിധ ഭരണനിയന്ത്രണ തത്വങ്ങൾ യഥാവിധി പാലിച്ച മെത്രാപ്പോലീത്തായായി അത്താനാസ്യോസ് തിരുമേനി ചിത്രീകരിക്കപ്പെട്ടിരിക്കുന്നു.

മലങ്കരസഭയുടെ പൗരാണികതയും ചരിത്രവും വിളംബരം ചെയ്യുന്ന അഞ്ച് പ്രധാന ദേവാലയങ്ങളെക്കുറിച്ചുള്ള വിവരണങ്ങളാണ് ആറാം ഭാഗമായി ഉൾപ്പെടുത്തിയിരിക്കുന്നത്. 1876-ലെ മുളന്തുരുത്തി സുന്നഹദോസിന്റെ പേരിലും പ. പരുമല തിരുമേനിയുടെ മാതൃ ദേവാലയം എന്ന കാരണത്താലും പ്രസിദ്ധമായ *മുളന്തുരുത്തി മാർത്തോമ്മൻ ദേവാലയ*മാണ് ഒന്നാമതായി ചിത്രീകരിക്കപ്പെട്ടിരിക്കുന്നത്. 1225-ൽ സ്ഥാപിതമായ മുളന്തുരുത്തി ദേവാലയത്തിന്റെ നൂറ്റാണ്ടുകളുടെ ചരിത്രം മലങ്കരസഭയുടെ വളർച്ചയിലും തളർച്ചയിലും ഉണ്ടാക്കിയ തായ സ്വാധീനങ്ങൾ ലേഖകൻ എടുത്തു കാട്ടുന്നു. മലങ്കര സഭയുടെ ജാതിക്കു തലവനെ സ്വജീവൻ മറുവിലയായി കൊടുത്തു സംരക്ഷിച്ച വീരനസ്രാണികളുടെ പിൻതലമുറക്കാരാണ് ഇന്നത്തെ മുളന്തുരുത്തി നസ്രാണികളെന്ന വിലയിരുത്തൽ ശ്രദ്ധയോടെ വീക്ഷിക്കേണ്ടതാണ്. കർത്തൃശിഷ്യനായ പ. മാർത്തോമാ ശ്ലീഹാ ഭാരതത്തിലെ പ്രേഷിതവൃത്തിയുടെ നേർഫലമായ *നിരണത്തു പള്ളി*യാണ് രണ്ടാമത്തെ ലേഖനം. പ. ദൈവമാതാവിന്റെ നാമത്തിൽ ഒന്നാം നൂറ്റാണ്ടിൽ മാർത്തോമാ ശ്ലീഹായാൽ സ്ഥാപിതമായ നിരണത്തു പള്ളി മദ്ധ്യ തിരുവിതാംകൂറിലെ മിക്കവാറും എല്ലാ ദേവാലയങ്ങളുടെയും തലപ്പള്ളിയായി ശോഭിക്കുന്നു. ഏഴിന്റെയും ഏഴരയുടെയും കണക്കിൽ മാർത്തോമ്മൻ പൈതൃകം ഉറപ്പിച്ചു പറയാവുന്ന അപൂർവ്വം പള്ളികളിൽ ഒന്നാണിത്. മാർത്തോമാ ശ്ലീഹായുടെ കാലം മുതൽ ഇന്നെയോളമുള്ള സഭാചരിത്ര നാഴികക്കല്ലുകളിൽ നിരണത്തു പള്ളിയുടെ സ്ഥാനവും പങ്കും അതുല്യമാണെന്ന് ലേഖനം വിശദീകരിക്കുന്നു. ചെറിയപള്ളി എന്ന് കേൾക്കുമ്പോൾ വലിപ്പം കുറഞ്ഞ ഒരു പള്ളിയെന്ന ചിന്ത കോട്ടയത്തുകാർക്ക് ഒരിക്കലും ഉണ്ടാക്കാത്ത ദേവാലയമായ *കോട്ടയം ചെറിയ പള്ളി*യെക്കുറിച്ചുള്ള വിവരണങ്ങളാണ് അടുത്തത്. ദൈവമാതാവിന്റെ നാമത്തിലുള്ള കോട്ടയം ചെറിയപള്ളി കോട്ടയത്തെ ഏറ്റവും വലിയ പള്ളിയാണ്. മലങ്കരസഭാ ചരിത്രത്തിൽ സഭയിലെ തലപ്പള്ളിയെന്ന നിലയിൽ ടി ദേവാലയം ഇന്നും ശോഭിക്കുന്നു. കൊല്ലം നഗരത്തിൽ ഇന്നു നിലവിലുള്ള പള്ളികളിൽ ഏറ്റവും പുരാതന പള്ളിയായ മാർ സാബോർ മാർ അഫ്രോത്ത് എന്നിവരുടെ നാമത്തിലുള്ള കൊല്ലം കാദീശാപള്ളിയുടെ ചരിത്രവും കൊല്ലം ഭദ്രാസനത്തിന്റെ പരിണാമവും വ്യക്തമാക്കുന്ന ലേഖനമാണ് *കുരക്കേണി കൊല്ലം*. മലങ്കരസഭയുടെ ചരിത്രഗതിയിൽ സുപ്രധാന പങ്കുവഹിച്ചതും പരിശുദ്ധ പരുമല തിരുമേനിയുടെ നിറസാന്നിധ്യത്തിൽ തിളങ്ങിയതുമായ വെട്ടിക്കൽ ദയറായുടെ ചരിത്രഗതികൾ വിവരിക്കുന്ന ലേഖനമാണ് *വെട്ടിക്കൽ ദയറാ നൂറ്റാണ്ടുകളിലൂടെ* എന്നത്.

പതിനൊന്ന് ലേഖനങ്ങളടങ്ങിയ ലേഖകന്റെ ചില നിരീക്ഷണ ങ്ങളാണ് ഏഴാം ഭാഗം. മലങ്കര നസ്രാണികളുടെ ചരിത്രവളർച്ചയിൽ ജനാധിപത്യവും കൗദാശിക പൗരോഹിത്യവും സമന്വയിച്ച് ഇന്നു സഭയിൽ കാണുന്ന അധികാര ശുശ്രൂഷാശ്രേണികളുടെ രൂപവും വികസനവും ഭാവവും വിവരിക്കുന്ന ലേഖനമാണ് *ജനമെല്ലാം ഏകമനസ്സോടെ* എന്നത്. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ ഹെലെനിക്ക് സഭാവിജ്ഞാനീയത്തിന്റെ ചട്ടക്കൂട് ഭാഗികമായി സ്വീകരിച്ചിട്ടുണ്ടെങ്കിലും അതിന്റെ അടിത്തറ ഇന്നും ആദിമസഭയുടെ കൂട്ടായ്മയിലാണ് സ്ഥിതിചെയ്യുന്നതെന്ന ലേഖകന്റെ അഭിപ്രായം ചിന്തനീയമാണ്. നിയന്ത്രണമുള്ള എപ്പിസ്ക്കോപ്പസിയും നിയമവിധേയമായ ജനാധിപത്യവും ചേരുന്ന ആത്മികവും ഭൗതികവും കൗദാശികവുമായ മലങ്കരസഭാ വിജ്ഞാനീയത്തെ ചരിത്ര വിശകലനത്തിലൂടെ പരിചയപ്പെടുത്തുവാൻ ലേഖകൻ ശ്രദ്ധിച്ചിരിക്കുന്നത് ശ്ലാഘനീയമാണ്. ഓർത്തഡോക്സ് എന്ന് സ്വയം പേരു വിളിക്കുകയും ഓർത്തഡോക്സ് വിശ്വാസത്തിന് കടഘവിരുദ്ധമായി പ്രവർത്തിക്കുകയും ചെയ്യുന്ന ചില സഭാസംഘടനകളുടെ ആധികാരികതയെ *എടുത്തണിയാവുന്നതോ ഓർത്തഡോക്സി* എന്ന ലേഖനത്തിലൂടെ ചോദ്യം ചെയ്യുന്നു. ബൈസന്റയിൻ-ഓറിയന്റൽ ഓർത്തഡോക്സ് സഭകളൊഴികെ മറ്റാർക്കും എടുത്തണിയാവുന്നതല്ല ഈ സ്ഥാനനാമമെന്ന് ലേഖകൻ ദൈവശാസ്ത്ര-ചരിത്ര വിശകലനത്തിലൂടെ ഉറപ്പിക്കുന്നു. പൗരോഹിത്യത്തെയും കൂദാശകളെയും നിഷേധിക്കുന്ന ഒരു തീവ്രവാദ പ്രൊട്ടസ്റ്റന്റ് സെക്റ്റായി തുടങ്ങി മറ്റൊരു പ്രഭാതത്തിൽ പാശ്ചാത്യ സുറിയാനി ആരാധനാക്രമങ്ങളും പള്ളിച്ചമയങ്ങളും പൗരോഹിത്യ വേഷങ്ങളുമൊക്കെ ഉപയോഗിച്ചശേഷം ഇപ്പോളിത് ഒരു ഈസ്റ്റേൺ സഭയാണെന്ന് പ്രഖ്യാപിക്കുന്നതിനെയാണ് ലേഖകൻ പരിഹാസരൂപേണ അപലപിക്കുന്നത്. ലേഖകൻ പ്രതിപാദിക്കുന്നതുപോലെ അങ്ങനെ എടുത്തണിയാവുന്നതല്ലല്ലോ ഓർത്തഡോക്സി! *മോശയുടെ അമ്മായിയപ്പനും മലങ്കര സഭയും* എന്ന ലേഖനം പുറപ്പാട് പുസ്തകം 18-ാം അദ്ധ്യായത്തിൽ രേഖപ്പെടുത്തിയിരിക്കുന്ന ചില സംഭവങ്ങളെ അടിസ്ഥാനമാക്കി മലങ്കരസഭയുടെ മാനേജുമെന്റ് സിസ്റ്റത്തെ വളരെ ഭംഗിയായി പരിചയപ്പെടുത്തുന്നു. മോശയുടെ ഭാര്യ സിപ്പോറയുടെ അപ്പനായ യിത്രോയെ ലോകത്തിലെ ആദ്യ മാനേജുമെന്റ് ഉപദേശകനായി ചിത്രീകരിക്കുന്ന ലേഖനത്തിൽ അടിസ്ഥാന മാനേജുമെന്റ് തത്വങ്ങളിൽപ്പെട്ട തൊഴിൽ വിഭജനം, അധികാരശ്രേണി, അധികാര-ഉത്തരവാദിത്തം എന്നിവ നടപ്പിലാക്കിയതിലൂടെ മോശയെ ലോകത്തിലെ ആദ്യത്തെ പ്രൊഫഷണൽ മാനേജരായി ചിത്രീകരിച്ചിരിക്കുന്നു. മലങ്കരസഭയുടെ ഭരണചരിത്ര പ്രയാണം അതിന്റെ ആദ്യകാലം മുതൽ ഇന്നെയോളം വന്നിരിക്കുന്നതിനെ മോശയുടെ പ്രൊഫഷണൽ മാനേജുമെന്റുമായി ബന്ധിപ്പിച്ചിരിക്കുന്നതും ശ്രദ്ധേയമാണ്. ജോലിഭാരവും സമ്മർദ്ദവും കൊണ്ട് മോശ തകരുകയും തന്റെ മകൾ വിധവയാകുകയും ചെയ്യുന്ന സാഹചര്യം ഒഴിവാക്കാനാണ് യിത്രോ തൊഴിൽ വിഭജനത്തിന്റെ പ്രായോഗിക നിർദ്ദേശം തന്റെ മരുമകന് നൽകിയത്. മോശ അത് സ്വീകരിക്കുകയും വിജയിക്കുകയും ചെയ്തു. മലങ്കരസഭ വിധവയാകുന്ന സാഹചര്യമുണ്ടാകാതിരിക്കുവാനാണ് പ. സഭ തന്നെ വിവിധ സമിതികളെയും സ്ഥാനികളെയും നിയോഗിച്ചിരിക്കുന്നത്. നിയോഗിക്കുന്നവരും നിയോഗിക്കപ്പെടുന്നവരും അത് മനസ്സിലാക്കി പ്രവർത്തിച്ചാൽ സഭയുടെ കൊമ്പുയരുമെന്ന് ലേഖകൻ ഉറപ്പിക്കുന്നു. ഇല്ലെങ്കിൽ കാലം അവരെ വെറുതെ വിടില്ല എന്നും ഓർമ്മിപ്പിക്കുന്നു.

2018 മാർച്ച് മാസം 23-ാം തീയതി നടന്ന പരിശുദ്ധ മൂറോൻ കൂദാശ മലങ്കര സഭയ്ക്ക് ലഭിച്ച ആത്മീയ സ്വാതന്ത്ര്യത്തിന്റെ പുനഃപ്രഖ്യാപനമായിരുന്നു എന്ന് *വൃദ്ധൻ പുന്നൂസും ഖദർ മൂറോനും* എന്ന ലേഖനത്തിലൂടെ സമർത്ഥിക്കുന്നു. 1653-ലെ കൂനൻകുരിശ് സത്യത്തിനുശേഷം മലങ്കരസഭയ്ക്കുണ്ടായ അന്ത്യോഖ്യൻ സുറിയാനി സഭാ ബന്ധവും 1912-ൽ കാതോലിക്കേറ്റ് സ്ഥാപനം വഴി മലങ്കരസഭയ്ക്ക് ലഭിച്ച സ്വാതന്ത്ര്യവും 1951-ൽ പല പ്രതിസന്ധികളെയും തരണംചെയ്ത് മലങ്കരയിൽ പരിശുദ്ധ മൂറോൻ കൂദാശ നടത്തുക വഴി സ്വാതന്ത്ര്യത്തിന്റെ പ്രായോഗികത പൂർണ്ണമായ അർത്ഥത്തിൽ പ. ഗീവർഗീസ് ദ്വിതീയൻ ബാവാ നടപ്പിൽ വരുത്തിയതും ക്രമാനുഗതമായി ഇവിടെ വിശദമാക്കുന്നു. പ. പിതാവിനെ *വൃദ്ധൻ പുന്നൂസ്* എന്ന് വികലമായി വിളിച്ച മലങ്കരയിലെ അധിനിവേശശക്തികളും അവരുടെ പിണിയാളുകളും അദ്ദേഹം കൂദാശ ചെയ്ത മൂറോനെ *ഖദർ മൂറോൻ* എന്നും വിളിച്ച് പരിഹസിച്ചു. ഭാരത സ്വാതന്ത്ര്യത്തിനുവേണ്ടിയും ഭാരതത്തിൽ സ്വയാശ്രയത്വവും സ്വയം ഭരണവും വളർത്തുന്നതിനു വേണ്ടിയുമുള്ള ഒരു ഉപാധിയായിട്ടാണ് മഹാത്മാഗാന്ധി ഖദറിനെ പ്രോത്സാഹിപ്പിച്ചത്. അന്നത്തെ അധിനിവേശശക്തികൾക്ക് ഖാദി ഒരു പരിഹാസവസ്തുവായിരുന്നതുപോലെ സഭയിലെ അധിനിവേശ ശക്തികൾക്ക് തദ്ദേശീയനായ പ. ബാവാ തിരുമേനി നടത്തിയ മൂറോൻ കൂദാശ ഖദർ മൂറോനായി എന്ന് വിവക്ഷ. 1958-ൽ സഭയോട് ചേർന്ന പാത്രിയർക്കീസ് പക്ഷത്തിന് 'വൃദ്ധൻ പുന്നൂസ്' പ. പിതാവും; അദ്ദേഹം കൂദാശ ചെയ്ത 'ഖദർ മൂറോൻ' പ. മൂറോനുമായി മാറിയെന്നത് മറ്റൊരു യാഥാർത്ഥ്യം. 2017 ജൂലൈ 3-ന് സഭയ്ക്ക് ലഭിച്ച കോടതി വിധി സഭാ സ്വാതന്ത്ര്യത്തിന്റെ പുനഃപ്രഖ്യാപനമെന്നതുപോലെ 2018 മാർച്ച് 23-ലെ കൂദാശ ചെയ്യപ്പെട്ട പ. മൂറോൻ പരിശുദ്ധ സഭാ സ്വാതന്ത്ര്യത്തിന്റെ പ്രായോഗികതയുടെ പുനരാവിഷ്കാരമാകുന്നു എന്നതാണ് ലേഖനത്തിലെ വിവക്ഷ.

*തരംതാഴ്ത്തപ്പെട്ട പുണ്യാളച്ചനും നസ്രാണിയും* എന്ന ലേഖനത്തിലൂടെ പരിശുദ്ധ ഗീവർഗീസ് സഹദായെയും സാന്താക്ലോസിനെയും തരംതാഴ്ത്തിയ റോമൻ കത്തോലിക്കാ സഭയുടെ രീതികളെ വിമർശനാത്മകമായി വിശകലനം ചെയ്യുന്നു. മലങ്കരസഭയെ പ്രതിക്കൂട്ടിൽ നിർത്തി ചാനലുകളിലെ ചില കോട്ടിട്ട ജഡ്ജിമാർ നടത്തിയ മാധ്യമ വിചാരണകൾ മറുപടി അർഹിക്കുന്നതല്ലെങ്കിലും വിശ്വാസികളുടെ ഇടയിലും പൊതു സമൂഹത്തിലും അവ ചില സംശയത്തിന്റെ നിഴലുകൾ പരത്തിയതിനാൽ സഭയുടെ ശരിയായ നിലപാട് വിവരിക്കുന്നതാണ് *ഒരു പരാതി കിട്ടിയാൽ* എന്ന ലേഖനം. പതിനാറാം നൂറ്റാണ്ടിൽ അധിനിവേശ ശക്തികൾക്കെതിരെ നസ്രാണികൾ രൂപപ്പെടുത്തിയ സ്വത്വപ്രകടനസത്യമായ മാർത്തോമായുടെ മാർഗ്ഗവും വഴിപാടും തുടർന്നുള്ള കാലഘട്ടത്തിൽ വളർന്നു വന്ന മലങ്കരസഭയുടെ സാമൂഹിക പ്രതിബദ്ധതയെ എപ്രകാരം സ്വാധീനിച്ചു എന്ന് *മാർത്തോമൻ പൈതൃകവും സാമൂഹിക പ്രതിബദ്ധതയും* എന്ന ലേഖന

ത്തിലൂടെ വിശദമാക്കുന്നു. 2018 ജൂലൈ 21-ന് മലയാള മനോരമ പ്രസിദ്ധീകരിച്ച മാർത്തോമാ-യാക്കോബായ സഭകളുടെ ഐക്യസംഭാഷണസമിതിയുടെ പ്രസ്താവനയെ അടിസ്ഥാനമാക്കി ക്രൈസ്തവ സഭകളുടെ ഇടയിലെ *എക്യുമിനിക്കൽ ബന്ധങ്ങളിലെ രാഷ്ട്രീയവും കൗശലവും* തൊട്ടടുത്തുവരുന്ന ലേഖനത്തിലൂടെ വിവരിക്കുന്നു. പ. സഭയുടെ നവോത്ഥാന നേതാക്കന്മാരുടെ കണ്ണിയിൽ പ്രധാനിയായ പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ നവോത്ഥാന ചിന്തകൾ, പ്രത്യേകിച്ച് സഭയിലെ സ്ത്രീകളെക്കുറിച്ചും കുഞ്ഞുങ്ങളെക്കുറിച്ചുമുള്ള ചിന്തകളെ *കുറിച്ചി ബാവാ നവോത്ഥാനവും സ്ത്രീപക്ഷവിചാരവും* എന്ന ലേഖനത്തിലൂടെ പ്രകീർത്തിക്കുന്നു. സ്ത്രീകൾക്ക് പൊതുയോഗത്തിൽ വോട്ടവകാശവും പള്ളിഭരണത്തിൽ പങ്കാളിത്തവും നൽകിയിട്ട് ഒരു ദശാബ്ദം പിന്നിട്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ അതിനെ പുച്ഛിക്കുന്ന അവിശുദ്ധ കൂട്ടുകെട്ടുകൾ പഠിക്കേണ്ടത് യാഥാസ്ഥിതികനായ കുറിച്ചി ബാവായിൽ നിന്നാണെന്ന് ഓർമ്മപ്പെടുത്തുന്നു.

മലങ്കരസഭയുടെ സെർബിയൻ, റഷ്യൻ ഓർത്തഡോക്സ് സഭാ ബന്ധങ്ങൾക്ക് പ്രാരംഭം കുറിക്കുകയും ഈസ്റ്റേൺ ഓർത്തഡോക്സ് സഭകളുമായി മലങ്കരസഭയ്ക്ക് ക്രിസ്തുശാസ്ത്ര സംവാദങ്ങൾ ആരംഭിക്കുവാൻ കാരണമാവുകയുമൊക്കെ ചെയ്ത ഫാ. അന്ത്രോണിക്കിന്റെ സ്മരണയിൽ ഫാ. വി. തോമസ് പട്ടാഴി രചിച്ച 'മൗനത്തിന്റെ മധുരവഴികൾ' എന്ന ഗ്രന്ഥത്തിന് എഴുതി നൽകിയ അവതാരികയാണ് *ശുഭോദാർക്കം ഈ കാൽവെയ്പ്പ്*. 2019 സെപ്തംബർ 1-ന് കുറവിലങ്ങാട് ചേരുന്നതായി വിളംബരം ചെയ്ത നസ്രാണി സംഗമത്തിന്റെ നിഗൂഢ ലക്ഷ്യങ്ങളെ അനാവരണം ചെയ്യുന്നതാണ് *സ്വത്വപ്രതിസന്ധിയെ മഹത്വവത്കരിക്കാൻ ഒരു മഹാ സമ്മേളനമോ?* എന്നത്.

*പട്ടവും പഠിത്തവീടും* എന്ന എട്ടാം ഭാഗത്തിൽ അഞ്ച് ലേഖനങ്ങൾ ഉൾപ്പെടുത്തിയിരിക്കുന്നു. മലങ്കര നസ്രാണികളുടെ അഭിമാനമായ കോട്ടയം പഴയസെമിനാരിയുടെ ദ്രവീകരണവും വൈദിക വിദ്യാഭ്യാസത്തിന് പൊതുവെ ഉണ്ടായ അപചയവും ഒരു പൊതു ചർച്ചയായി മാറിയപ്പോൾ അതിനുള്ള യഥാർത്ഥ കാരണം കണ്ടുപിടിക്കുക എന്നതാണ് *പഠിത്തവീടിന്റെ പരാജയം* എന്ന ലേഖനത്തിന്റെ ലക്ഷ്യം. സെമിനാരിയുടെ സ്ഥാപനോദ്ദേശ്യത്തിൽ നിന്നുണ്ടായതായ വ്യതിയാനമാണ് പഴയസെമിനാരിയുടെ പരാജയത്തിന് കാരണമായി മാറിയതെന്ന് ലേഖകൻ അഭിപ്രായപ്പെടുന്നു. തികച്ചും ഓർത്തഡോക്സ് പാരമ്പര്യത്തിൽ അദ്ധ്യാപനം നടത്തിവന്നിരുന്ന വൈദിക സെമിനാരിയിൽ സെറാമ്പൂർ കോളജിന്റെ ബി.ഡി. പാസാകണമെന്ന നിർബന്ധം കൂടിയപ്പോൾ കാലക്രമേണ ഉണ്ടായ ഓർത്തഡോക്സ് വിദ്യാഭ്യാസത്തിന്റെ അപര്യാപ്തതയും പരാജയത്തിന്റെ കാരണങ്ങളിൽ ചിലതായി ചൂണ്ടിക്കാട്ടുന്നു. ഇരുപതാം നൂറ്റാണ്ടിൽ വൈദികർക്ക് വ്യവസ്ഥാപിത സെമിനാരി വിദ്യാഭ്യാസം ഏർപ്പാടാക്കിയ കാലം മുതൽ കത്തനാരാകുന്നതിന് തനതായ ഒരു ശൈലി സഭയിൽ ഉണ്ടായിരുന്നതാണ്. എന്നാൽ കഴിഞ്ഞ മൂന്ന് ദശാബ്ദങ്ങൾക്കിടയിൽ വൈദികവൃത്തിയെപ്പറ്റിയുള്ള കാഴ്ച്ചപാടിൽ വന്ന സമഗ്രമായ മാറ്റത്തെക്കുറിച്ചും അതുവഴി വൈദിക വിദ്യാഭ്യാസത്തിലും വൈദികജീവിതത്തിലുമുണ്ടായ അപകടകരമായ ശൈലികളെക്കുറിച്ചും പ്രതിപാദിക്കുന്നതാണ് *അവൻ നല്ല സാക്ഷ്യമുള്ളവനായിരിക്കണ*മെന്നത്. സെനറ്റ് ഓഫ് സെറാമ്പൂർ കോളജും ഓർത്തഡോക്സ് തിയളോജിക്കൽ സെമിനാരിയും തമ്മിലുണ്ടായിട്ടുള്ള ബന്ധത്തിലൂടെ ഓർത്തഡോക്സ് വൈദിക വിദ്യാഭ്യാസത്തിനുണ്ടായ ഗുണദോഷങ്ങളെ വ്യക്തമാക്കിക്കൊണ്ട് *വൈദിക വിദ്യാഭ്യാസത്തിലെ ഓർത്തഡോക്സ് ശാക്തീകരണ*ത്തിന് ലേഖകൻ പ്രത്യേകം ഊന്നൽ നൽകുന്നു. സമീപകാലത്ത് കോട്ടയം പഴയസെമിനാരിയിലെ ഹോസ്റ്റൽമുറികളുടെ കതകുകളിൽ ഉണ്ടാക്കിയ അഞ്ച് ദ്വാരങ്ങളെക്കുറിച്ച് കർത്താവിന്റെ ശരീരത്തിലുണ്ടായ പഞ്ചമുറിവുകളെ ഉദ്ധരിച്ചുകൊണ്ട് *പഞ്ചക്ഷതങ്ങളും പഴയ സെമിനാരിയും* എന്ന ലേഖനം വിമർശിക്കുന്നു. ലേഖകൻ നല്കുന്ന എല്ലാ വ്യാഖ്യാനങ്ങളോടും യോജിക്കുവാൻ പ്രയാസമാണെങ്കിലും സെമിനാരി വിദ്യാഭ്യാസത്തിന്റെ മലങ്കരയിലെ ചരിത്രത്തെ വിവരിച്ചിരിക്കുന്ന രീതി ശ്ലാഘനീയമാണ്. *അടിയനിതാ, അടിയനെ അയയ്ക്കണമെ* എന്ന ലേഖനത്തിലൂടെ സന്യാസജീവിതത്തിന്റെയും കുടുംബജീവിതത്തിന്റെയും തുല്യമായ മഹത്വവും പ്രാധാന്യവും ഒരുപോലെ ഊന്നൽ നൽകിക്കൊണ്ട് മലങ്കരസഭയിലെ വൈദികരും അവൈദികരും സന്യാസിമാരും കുടുംബസ്ഥരുമായ വിശിഷ്ട വ്യക്തിത്വങ്ങൾ സഭയ്ക്ക് നൽകിയിട്ടുള്ള സംഭാവനകളെ ചുരുക്കമായി പ്രതിപാദിക്കുകയും നിയോഗങ്ങൾ പൂർണ്ണമായി നിറവേറ്റുന്നവനാണ് യഥാർത്ഥ മഹർഷി എന്ന തത്വത്തെ ഉറപ്പിക്കുകയും ചെയ്തിരിക്കുന്നു.


THE COLLEGE AT COTYAM,
*in Travancore.*

വ്യക്തി എന്ന പേരിൽ എട്ട് ലേഖനങ്ങൾ ഉൾപ്പെടുത്തിയാണ് അടുത്ത ഭാഗം ക്രമീകരിച്ചിരിക്കുന്നത്. *നിന്നാൻ വിധിഗേഹേ..* എന്ന തലക്കെട്ടിലൂടെ മലങ്കര സഭാ കേസിന്റെ ഇന്നത്തെ വിജയത്തിൽ അദൃശ്യതയിലിരുന്ന് നിശബ്ദമായി പുഞ്ചിരിതൂകുന്ന വിജയത്തിന്റെ യഥാർത്ഥ ശില്പിയായ പ. ബസേലിയോസ് മാർത്തോമാ മാത്യൂസ് പ്രഥമൻ ബാവായുടെ സംഭാവനകളെ വിവരിക്കുന്നു. 2017 ജൂലൈ 3-ന് ഉണ്ടായ കോടതി വിധിയുടെ ചരിത്രനാളുകൾ പരിശോധിക്കുമ്പോൾ പ. പിതാവിന്റെ അതുല്യ സംഭാവനകൾ കോടതിവിധിക്ക് പിന്നിലുണ്ടെന്ന് വ്യക്തമായി തെളിയിക്കുന്നതിൽ ലേഖകൻ വിജയിച്ചിട്ടുണ്ട്. കണ്ടനാട് മെത്രാസനത്തിന്റെ അഭി. ജോസഫ് മാർ പക്കോമിയോസ് തിരുമേനിയുടെ അതുല്യവും ധീരോദാത്തവുമായ സംഭാവനകളും സ്വഭാവ സവിശേഷതകളും വിശദമാക്കുന്നതാണ് *കുരിശു പുറത്തു കാണിക്കാത്ത സന്യാസി*. കണ്ടനാട് ഭദ്രാസനത്തിൽ മലങ്കരസഭയുടെ വൈതരണികാലഘട്ടത്തിലുണ്ടായ കാതോലിക്കേറ്റ് സെന്ററുകളുടെയും വിദ്യാഭ്യാസവും സംസ്കാരവുമുള്ള വൈദികരുടെയും രൂപപ്പെടലിന്റെയും കാരണക്കാരനായി അഭി. പക്കോമിയോസ് തിരുമേനിയെ എടുത്തുകാട്ടുന്നു. ഇതര മേല്പട്ടക്കാരിൽ നിന്ന് വ്യത്യസ്തനായി യാത്രാവേളകളിൽ തന്റെ മസ്നപ്സായ്ക്ക് മുകളിൽ അഭി. പിതാവ് പടിത്തൊപ്പി ധരിച്ചതിന് കാരണം യാത്രാവേളകളിൽ മസ്നപ്സായിലെ കുരിശുകൾ പുറത്തുകാണിക്കാതിരിക്കുവാൻ വേണ്ടിയാണെന്ന് അദ്ദേഹം പറഞ്ഞിരുന്നു. തന്റെ ശിരോവസ്ത്രത്തിലെ കുരിശുകൾ മാത്രമല്ല മനസ്സിന്റെയുള്ളിലെ കുരിശും അന്യരിൽനിന്ന് അദ്ദേഹം മറച്ചുവച്ചിരുന്നു എന്ന യാഥാർത്ഥ്യത്തെയാണ് ലേഖകൻ വിശദമാക്കുന്നത്. ‘‘സാധ്യമല്ലാ’’യെന്ന് പറയുവാനുള്ള കഴിവ് ജീവിതവിജയത്തിന് അത്യന്താപേക്ഷിതമാണെന്ന് മനസ്സിലാക്കുവാൻ കഴിയാഞ്ഞതിനാൽ സഭയുടെ ചരിത്രത്തിൽ അർഹമായ ഇടം നേടാനാകാതെ വന്ന ഹതഭാഗ്യനെന്ന വിശേഷണത്തോടെ *കൊച്ചുപറമ്പിൽ പൗലോസ് മാർ കൂറിലോസ് തിരുമേനി*യെ പരിചയപ്പെടുത്തുന്നതാണ് അടുത്ത ലേഖനം. *മലങ്കരസഭയുടെ എട്ടാം കാതോലിക്കായായ പ. ബസേലിയോസ് മാർത്തോമാ പൗലൂസ് ദ്വിതീയൻ ബാവാ തിരുമേനി*യുടെ കാതോലിക്കാ /മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തേക്കുള്ള തെരഞ്ഞെടുപ്പ്, ചരിത്രപശ്ചാത്തലങ്ങൾ, സ്ഥാനാരോഹം, ഭരണനിർവഹണം തുടങ്ങി ഇന്നയോളമുള്ള സംഷിപ്ത ചരിത്രം വിവരിക്കുന്നതു വഴി മലങ്കരസഭയുടെ വർത്തമാനകാല ജീവിതത്തിന് ദൈവം നൽകിയ വരദാനമായി പ. പിതാവിനെ ലേഖകൻ പരിചയപ്പെടുത്തുന്നു. മലങ്കരസഭയുടെ അത്മായ ട്രസ്റ്റി യശഃശരീരനായ ജോർജ് പോളുമായി അദ്ദേഹത്തിന്റെ തെരഞ്ഞെടുപ്പിനോടനുബന്ധിച്ച് ലേഖകൻ നടത്തിയ അഭിമുഖമാണ് തൊട്ടുപിന്നാലെയുള്ളത്. *സൗമ്യൻ, യോഗ്യൻ, നയകോവിദൻ* എന്ന ലേഖനവും അദ്ദേഹത്തെക്കുറിച്ചുള്ള അനുസ്മരണയാണ്. *നാമവും ക്രിയയുമായവൻ* എന്ന തലക്കെട്ടിലൂടെ സഭാകവി യശഃശരീരനായ ശ്രീ. സി. പി. ചാണ്ടി സാറിനെ നർമ്മത്തിലൂടെയും അതേസമയംതന്നെ ഗൗരവം കൈവിടാതെയും അവതരിപ്പിച്ചിരിക്കുന്നു. പരിശുദ്ധ മാർത്തോമാ ശ്ലീഹായാൽ സ്ഥാപിതമായ തിരുവിതാംകോട് തോമയാർകോവിലിന്റെ (തിരുവിതാംകോട് സെന്റ് മേരീസ് പള്ളി) ആധുനിക കാല പുനരുദ്ധാരണത്തിന്റെ അമരക്കാരനായി പരിശോഭിച്ചുകൊണ്ടിരിക്കുന്ന വന്ദ്യ ദിവ്യശ്രീ ബർസ്ലീബി റമ്പാനെയും അദ്ദേഹത്തിന്റെ സംഭാവനകളെയും പ്രകീർത്തിക്കുന്നതാണ് *തിരുവിതാംകോട്ടെ*

*ചിന്നസാമി.*

സമാഹാരത്തിന്റെ അവസാന ഭാഗം മലങ്കരസഭയിലെ ചരിത്രം, പാരമ്പര്യങ്ങൾ, ആരാധന, കൂദാശകൾ തുടങ്ങി വിവിധ കാര്യങ്ങളെക്കുറിച്ച് ലേഖകൻ നൽകുന്ന ചില വിമർശനാത്മക വിശകലനങ്ങളാണ്. *ദൈവാലയം* എന്ന തലക്കെട്ടിന് കീഴിൽ ദൈവാലയത്തിന്റെ ഘടന, വിശുദ്ധ വസ്തുക്കൾ, ആരാധനാരീതികൾ തുടങ്ങി വിവിധ കാര്യങ്ങൾ ചോദ്യോത്തര രീതിയിൽ വിശകലനം ചെയ്തിരിക്കുന്നു. സഭയുടെ വിശ്വാസവും ആചാരാനുഷ്ഠാനങ്ങളും തമ്മിലുള്ള ബന്ധങ്ങളെപ്പറ്റി പ്രതിപാദിക്കുന്ന ലേഖനമാണ് *നമ്പൂരിച്ചന്റെ പൂച്ചയും ഓർത്തഡോക്സ് വിശ്വാസവും* എന്നത്. അർത്ഥവും പ്രസക്തിയും പശ്ചാത്തലവുമറിയാതെ യാന്ത്രികമായി അനുവർത്തിക്കുന്ന ആചാരങ്ങൾ ക്രൈസ്തവ വിശ്വാസത്തിന്റെ അടിസ്ഥാനത്തിൽ വ്യാഖ്യാനാതീതമായി മാറുന്നതിന്റെ കാരണം അവയുടെ ഉദ്ഭവ - വികസന ചരിത്രത്തെക്കുറിച്ചുള്ള അജ്ഞതയാണ്. പരമ്പരാഗതമായി ആചരിച്ചിരുന്ന അനുഷ്ഠാനങ്ങളെ നിരർത്ഥകമെന്നും അക്രൈസ്തവമെന്നും മുദ്രകുത്തി പുറത്താക്കാൻ ശ്രമിക്കുന്നത് വിഡ്ഢിത്വമാണ്. കാരണം, അവയ്ക്ക് പുറകിൽ സൂപ്തമായ ഒരു ചരിത്രമുണ്ടാകും. അവയെ നെല്ലും പതിരും വേർതിരിക്കാതെ പരിത്യജിക്കരുത് എന്ന പ്രസ്താവന ഗൗരവത്തോടെ നാം സ്വീകരിക്കേണ്ടതാണ്. സുറിയാനി ക്രിസ്ത്യാനികളുടെ എ.ഡി. 1829 വരെയുള്ള ചരിത്രനാളാഗമത്തിന്റെ സംഗ്രഹീതരൂപമായ *നിരണം ഗ്രന്ഥവരി*യെ സവിസ്തര വിശകലനങ്ങളിലൂടെ പരിചയപ്പെടുത്തിയിരിക്കുന്നത് ലേഖകന്റെ ചരിത്രബോധം വെളിപ്പെടുത്തുന്നതാണ്. മലയാള ഭാഷയിലെ ആദ്യ ഗദ്യ കൃതികളിലൊന്നായ നിരണം ഗ്രന്ഥവരി ചരിത്രാന്വേഷികൾക്ക് ഉപയോഗപ്രദമാണ്. *ഭാരതീയ പൂജയോ പരിശുദ്ധ കുർബാനയോ* എന്ന തലക്കെട്ടിൽ എഴുതിയ ലേഖനം മലങ്കരസഭയുടെ വിശുദ്ധ കുർബാനയുടെ ഘടനയും ദൈവശാസ്ത്രവും മഹത്വവും വെളിപ്പെടുത്തുന്നതാണ്. റോമാ സഭയുടെ വിശുദ്ധ കുർബാന ഉൾപ്പെടെയുള്ള ആരാധനാരീതികളുമായുള്ള താരതമ്യ പഠനം കൂടിയായതിനാൽ തലക്കെട്ട് അന്വർത്ഥമായിരിക്കുന്നു. *മർക്കോസിന്റെ മാളികയും മലങ്കര നസ്രാണികളും* എന്ന ലേഖനത്തിലൂടെ യെറുശലേമിലെ മർക്കോസിന്റെ മാളികയോട് മലങ്കര നസ്രാണികൾക്കുള്ള വൈകാരിക ബന്ധവും അതിന്റെ ചരിത്ര പശ്ചാത്തലവും ഇപ്പോളവിടെ സംഭവിച്ചുകൊണ്ടിരിക്കുന്ന ചില നഷ്ടങ്ങളുടെ കണക്കുകളും വിശദീകരിച്ചിരിക്കുന്നു. സമീപകാലത്തായി രണ്ടാം കൂനൻകുരിശ് സത്യമെന്ന പേരിൽ കോതമംഗലത്തു നടന്ന വികലപ്രകടനത്തെയും അതിനെ പിൻതാങ്ങിക്കൊണ്ട് ചില സാമുദായിക– രാഷ്ട്രീയ മാധ്യമ സിൻഡിക്കേറ്റുകൾ നടത്തിയ പ്രസ്താവനകളെയും അപലപിച്ചുകൊണ്ട് 1653-ൽ വിദേശ മേല്ക്കോയ്മകൾക്കെതിരെ മലങ്കര നസ്രാണികൾ വീറോടെ നടത്തിയ പ്രതിജ്ഞയുടെ ശരിയായ ചരിത്രം *കൂനൻ കുരിശ് സത്യവും നസ്രാണികളുടെ ആത്മാഭിമാനവും* എന്ന ലേഖനത്തിലൂടെ വിശകലനം ചെയ്യുന്നു.

മലങ്കരസഭയിലെ മർത്തമറിയം സമാജത്തിന്റെ രൂപീകരണത്തിന് പാത്താമുട്ടം എം. സി. കുറിയാക്കോസ് റമ്പാൻ, ഫാ. എൻ. ജി. കുര്യൻ, ശ്രീമതി കെ. എം. അന്നമ്മ, മാഡം ബർട്ടനേവ് എന്നിവരുടെ പ്രയത്നങ്ങളെ പ്രകീർത്തിക്കുകയും ആധുനിക കാലഘട്ടത്തിൽ മർത്തമറിയം സമാജത്തിന്റെ സ്ഥാപക ലക്ഷ്യങ്ങളെല്ലാം മാറിമറിഞ്ഞതിനെ വേദനയോടെ വിമർശിക്കുകയും ചെയ്യുന്ന ലേഖനമാണ് *ത്രിമൂർത്തികളും പിന്നെ ഒരു മദാമ്മയും*. അഖില മലങ്കര മർത്തമറിയം സമാജത്തിന്റെ നവതി സുവനീറിൽ പ്രത്യക്ഷപ്പെട്ട ലേഖനമാണിതെന്നതിനാൽ സ്ത്രീസമാജാംഗങ്ങൾ വായിച്ചിരിക്കുവാൻ സാധ്യതയുണ്ടെങ്കിലും സമാജത്തിന്റെ പ്രവർത്തനങ്ങളിൽ വിചിന്തനങ്ങൾ ആവശ്യമായതിനാൽ പുനർ വായന ശുപാർശ ചെയ്യുന്നു. ഈ സമാഹാരത്തിലെ അവസാന കണ്ണി *ദുന്ദമാന സഭാവിജ്ഞാനീയവും സ്വത്വപ്രതിസന്ധിയും* എന്ന ലേഖനമാണ്. സുറിയാനി ക്രിസ്ത്യാനി പൈതൃകവും ഓറിയന്റൽ ഓർത്തഡോക്സ് പാരമ്പര്യവും അവകാശപ്പെടുന്ന പ്രോട്ടസ്റ്റന്റ് സഭയായ മാർത്തോമാ സുറിയാനി സഭയുടെ സംക്ഷിപ്ത ചരിത്രസംഗ്രഹവും ടി സഭ വർത്തമാന കാലത്തിൽ നേരിടുന്ന സ്വത്വപ്രതിസന്ധിയുമാണ് പ്രധാന പ്രതിപാദ്യ വിഷയം. നൂറു വർഷംകൊണ്ട് ഉണ്ടാക്കിയെടുത്ത പ്രോട്ടസ്റ്റന്റ് സഭയെന്ന വിശ്വാസസംഹിത നിലനിർത്തുമ്പോൾതന്നെ തങ്ങളുടേത് ഒരു ഓറിയന്റൽ ഓർത്തഡോക്സ് സഭാ സമൂഹമാകുന്നുയെന്ന അത്യാഗ്രഹത്തിൽ നടത്തുന്ന വർത്തമാനകാല ഏച്ചുകെട്ടലുകളും അവിഹിതബന്ധങ്ങളും സ്ഥായിയായ തങ്ങളുടെ പ്രോട്ടസ്റ്റന്റ് പരിവേഷങ്ങളുമായി യോജിക്കാതെ പോകുന്നതിന്റെ അസ്വസ്ഥതകൾ ധാരാളമായിട്ടുണ്ട്. ഈ പ്രതിസന്ധിക്കുള്ള ഏക പ്രതിവിധി നിലവിലുള്ള പ്രോട്ടസ്റ്റന്റ് ചട്ടക്കൂടുകൾ കളയാതെ ഓർത്തഡോക്സ് ആകാനുള്ള വ്യാമോഹം ഉപേക്ഷിക്കുകയെന്നതു മാത്രമാണെന്ന ലേഖകന്റെ നിരീക്ഷണം ഗൗരവം നഷ്ടപ്പെടുത്താതെ സ്വീകരിക്കേണ്ടതാണ്.

ആരംഭത്തിൽ സൂചിപ്പിച്ചിരിക്കുന്നതുപോലെ *നസ്രാണിപൈതൃകം* ഡോ. എം. കുര്യൻ തോമസിന്റെ ലേഖനസമാഹാരങ്ങളുടെ മൂന്നാം വാല്യമാണല്ലോ. കാലത്തിന്റെ മാറ്റമനുസരിച്ചും വായനയുടെ വ്യാപ്തിയുടെ അടിസ്ഥാനത്തിലും മൂന്നാം വാല്യത്തിന് മാറ്റ് കൂടിയിരിക്കുന്നു. ലേഖനങ്ങളുടെ തലക്കെട്ടുകളുടെ അതുല്യതതന്നെ വായനക്കാരുടെ ഹൃദയങ്ങളിൽ ആകാംക്ഷ ജനിപ്പിക്കുന്നതാകയാൽ പൂർണ്ണമായി വായിച്ച് വിജ്ഞാനം നേടണമെന്ന ആഗ്രഹം വർദ്ധിപ്പിക്കും. ഏത് വിഷയമാണെങ്കിലും മനഃസാക്ഷിക്ക് ബോധ്യമുള്ളവയാണെങ്കിൽ മറ്റുള്ളവർക്ക് അപ്രിയമാണെങ്കിലും വിമർശനാത്മകമായി വിവരിച്ച് അവയിലെ ശരി-തെറ്റുകളെ ബോധ്യപ്പെടുത്തുന്ന രീതി ലേഖകന്റെ പ്രത്യേക ശൈലിയാണ്. തിരിച്ചറിയപ്പെടുന്ന സത്യം വെറുമൊരു ബോധ്യത്തിന്റെ പേരിൽ മാത്രമല്ല ചരിത്ര-പശ്ചാത്തല-ദൈവശാസ്ത്ര-കാര്യകാരണ സഹിതം അവയെ വെളിപ്പെടുത്തുവാൻ വേണ്ടി നടത്തുന്ന പരിശ്രമം ശ്ലാഘനീയമാണ്. അതാത് സമയങ്ങളിലെ സ്പന്ദനങ്ങളെ ക്രിയാത്മകമായും വിമർശനാത്മകമായും വിവേചിക്കുവാനും അവയുടെ മൂല്യങ്ങളെ ഉറപ്പിക്കുവാനും തിന്മകളെ ചോദ്യം ചെയ്ത് തള്ളിക്കളയുവാനുമുള്ള ലേഖകന്റെ പ്രാപ്തിയെ അഭിനന്ദിക്കേണ്ടിയിരിക്കുന്നു. വർത്തമാനകാല ചലനങ്ങളെ ഭൂതകാല ചരിത്രങ്ങളോട് ബന്ധപ്പെടുത്തി വിശകലംചെയ്തുകൊണ്ട് ഭാവിയിൽ അബദ്ധങ്ങളിൽ വീഴാതെ മുമ്പോട്ട് പോകണമെന്ന മുന്നറിയിപ്പ് എല്ലാ ലേഖനങ്ങളിലും പ്രകടമാണെന്നത് ലേഖകന്റെ ലക്ഷ്യത്തെ സാധൂകരിക്കുന്നു. നിസ്സാരമെന്നും നിസ്സാരരെന്നും കരുതപ്പെടുന്ന സംഭവങ്ങളും വ്യക്തികളും സാരമുള്ളവയും പ്രാധാന്യമുള്ളവരുമാണെന്ന് അനുവാചകരെ ബോധ്യപ്പെടുത്തുന്നതിൽ ഈ സമാഹാരത്തിലെ ചില കുറിപ്പുകൾക്ക് സാധ്യമായിട്ടുണ്ട്. അതും ലേഖകന്റെ വലിയ സവിശേഷതയായി വിലയിരുത്തേണ്ടതാണ്.

വ്യാഖ്യാനങ്ങളിൽ തെറ്റിദ്ധാരണകൾക്ക് സാധ്യതയുണ്ട്. അതുകൊണ്ടുതന്നെ അവ വായനക്കാരിൽ ചിന്താക്കുഴപ്പങ്ങളും നിഷേധാത്മക ചിന്തകളും രൂപപ്പെടുത്തുമെന്നത് ഒരു യാഥാർത്ഥ്യമാണ്. എന്നാൽ ഡോ. എം. കുര്യൻ തോമസിന്റെ നിരീക്ഷണങ്ങളിലും നിഗമനങ്ങളിലും ആർജ്ജവത്വവും സുതാര്യതയും വ്യക്തമാണ്. *നസ്രാണിപൈതൃകം* അതിന്റെ ഓരോ ലേഖനത്തിലും ഈ സത്യം ഉറപ്പിക്കുന്നു. അസുലഭവും അനവദ്യവുമായ അനുഭവമാണ് ഈ ഗ്രന്ഥവായനയിലൂടെ ലഭ്യമാകുന്നത്. മറ്റു രണ്ട് ഗ്രന്ഥങ്ങളിലുമെന്നപോലെ ആഴവും പരപ്പുമുള്ള അന്വേഷണം, നിർഭയവും സുതാര്യവുമായ ആഖ്യാനം, ലളിതവും പ്രൗഢവുമായ പ്രതിപാദനം, തികഞ്ഞ നീതിബോധം, നിറഞ്ഞ സഭാഭക്തി, അദ്ഭുതാവഹമായ ഓർമ്മശക്തി തുടങ്ങി ഒരു സത്യാന്വേഷകന്റെ എല്ലാ സത്ഗുണങ്ങളും ഇതിലും ദർശിക്കാം.

ഈ സമാഹാരം ഇവിടെ അവസാനിക്കുന്നില്ല. ഒരു പ്രവാഹമായി ഇത് തുടരുമെന്നത് യാഥാർത്ഥ്യമാണ്. ഈ പ്രവാഹത്തിൽ നീന്തി തുടിക്കുന്നവർ സത്യമുള്ളതും വിലയേറിയതുമായ മുത്തുകൾ കണ്ടെത്തിയിരിക്കും. മൂന്നു വാല്യങ്ങളും ക്രമാനുഗതമായി വായിക്കുന്നവരുടെ മനസ്സിലെ ആഗ്രഹവും അതു തന്നെയാണ്. നമ്മുടെ സമൂഹത്തിലെ എല്ലാത്തലത്തിലുമുള്ളവർ ഈ ലേഖന സമാഹാരങ്ങൾ വായിക്കുവാനും നന്മ-തിന്മകളെ വിവേചിച്ചറിഞ്ഞ് നന്മയിൽ ജീവിക്കുവാനും ഇടവരട്ടെയെന്ന് പ്രാർത്ഥിക്കുന്നു. മലങ്കരസഭയുടെ അരുമ മുത്തായ ഡോ. എം. കുര്യൻ തോമസിനും അദ്ദേഹം രചിച്ച നസ്രാണി പൈതൃകത്തിനും ഹൃദയം നിറഞ്ഞ നന്മകൾ നേരുന്നു.

**(ഡോ. എം. കുര്യൻ തോമസിന്റെ പുതിയ ഗ്രന്ഥമായ *നസ്രാണി പൈതൃകത്തിനെഴുതിയ* അവതാരിക)**


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



വേദപുസ്തക പഠനം

# വി. ഗ്രന്ഥത്തിലൂടെ ഒരു തീർത്ഥാടനം



ഫീലിപ്പോസ് റമ്പാൻ (ജ്യോതിസ് ആശ്രമം)

അബ്രഹാം തെക്കോട്ട് സഞ്ചരിച്ച് ഗെരാൻ എന്ന ദേശത്തു താമസമാക്കി. അദ്ദേഹം സാറായെ എല്ലാവക്കും പരിചയപ്പെടുത്തിയത് സഹോദരി എന്നാണ്. തന്മൂലം അവിടുത്തെ രാജാവായ അബിമലേക്ക് ആളുകളെ അയച്ച് സാറായെ കൊണ്ടുപോയി. എന്നാൽ അബീമലേക്ക് രാത്രിയിൽ ഒരു സ്വപ്നം കാണുന്നു. താൻ കൊണ്ടുവന്നിരിക്കുന്ന സ്ത്രീ നിമിത്തം താൻ മരിക്കും കാരണം അവൾ മറ്റൊരാളുടെ ഭാര്യയാണ്. ഇപ്പോൾ ആ പുരുഷനു അവന്റെ ഭാര്യയെ മടക്കിക്കൊടുക്കുക അവൻ ഒരു പ്രവാചകനാകുന്നു. നീ ജീവനോടിരിക്കേണ്ടതിനു അവൻ നിനക്കുവേണ്ടി പ്രാർത്ഥിക്കട്ടെ.

അബീമലേക്ക് അതികാലത്ത് എഴുന്നേറ്റ് തന്റെ സകല ഭൃത്യന്മാരേയും വരുത്തി ഈ കാര്യം ഒക്കെയും അവരോടു പറഞ്ഞു. അവർ ഏറ്റവും ഭയപ്പെട്ടു. അബീമലേക്ക് അബ്രഹാമിനെ വിളിപ്പിച്ച് അവനോടു, നീ ഞങ്ങളോടു ചെയ്തത് എന്ത്? എന്റെ മേലും എന്റെ ദൈശത്തിന്റെ മേലും ഒരു മഹാപാപം വരുത്തിക്കുവാനായി നീ അരുതാത്ത കാര്യം ചെയ്തിരിക്കുന്നു. ഞാൻ നിനക്ക് എന്തെങ്കിലും ദ്രോഹം ചെയ്തിട്ടുണ്ടോ? നീ ഇങ്ങനെ ചെയ്തത് എന്തു വിചാരിച്ചുകൊണ്ടാണ്? അബ്രഹാം മറുപടി പറഞ്ഞു, "ഈ ദേശത്ത് തീരെ ദൈവഭയമില്ല. എന്റെ ഭാര്യ കാരണം ആളുകൾ എന്നെ കൊന്നുകളയും എന്ന് ഞാൻ വിചാരിച്ചു പോയി. ഒരു നിലക്ക് പറഞ്ഞാൽ അവൾ എന്റെ സഹോദരിയാണ്, എന്റെ അപ്പന്റെ മകളാണ്. എന്നാൽ എന്റെ അമ്മയുടെ മകളല്ല. വളർന്നപ്പോൾ അവൾ എന്റെ ഭാര്യയായി. ഞങ്ങൾ പിതൃഭവനത്തിൽ നിന്ന് പുറപ്പെട്ടപ്പോൾ, ഞാൻ സഹോദരനാണ് എന്ന് പറയുവാൻ അവളോട് ആവശ്യപ്പെട്ടിരുന്നു. അബീമലേക്ക് ആടുമാടുകളേയും ദാസിദാസന്മാരേയും വരുത്തി അബ്രഹാമിന് കൊടുത്തു. സാറായെ അവളുടെ ഭർത്താവായ അബ്രഹാമിന് ഏല്പിച്ചു കൊടുത്തു. എന്നിട്ട് പറഞ്ഞു, "എന്റെ ദേശത്ത് നിനക്ക് ഇഷ്ടമുള്ളിടത്ത് താമസിച്ചുകൊള്ളുക." അബീമേലെക്ക് സാറായോടു പറഞ്ഞു "ഇതാ ഞാൻ നിന്റെ സഹോദരന് ആയിരം വെള്ളി നാണയങ്ങൾ കൊടുത്തിരിക്കുന്നു. ഞാൻ നിന്നോട് ചെയ്ത തെറ്റിനെ സകലരുടെയും മുമ്പാകെ തിരുത്തിയിരിക്കുന്നു. യഹോവയായ ദൈവം അബ്രഹാമും സാറായും നിമിത്തം അബീമേലെക്കിനെയും അവന്റെ കുടുംബത്തെയും അനുഗ്രഹിച്ചു.

**സാറാ ഗർഭം ധരിക്കുന്നു**

അനന്തരം യഹോവയായ ദൈവം അരുളിച്ചെയ്തതുപോലെ അബ്രഹാമിന്റെ ഭാര്യയായ സാറാ ഗർഭം ധരിച്ച് ഒരു മകനെ പ്രസവിക്കുന്നു. അവന് യിസ്ഹാക്ക് എന്ന് പേരിട്ടു. അവനു എട്ടുദിവസം പ്രായമായപ്പോൾ അബ്രഹാം അവനെ പരിച്ഛേദന കഴിപ്പിച്ചു. തന്റെ മകനായ യിസഹാക്ക് ജനിച്ചപ്പോൾ അബ്രഹാമിനു നൂറു വയസ്സായിരുന്നു. സാറാ പറഞ്ഞു "ദൈവം എനിക്ക് ചിരിയുണ്ടാക്കി. എന്നെപ്പറ്റി കേൾക്കുന്നവരെല്ലാം ചിരിക്കും. സാറാ കുഞ്ഞിനെ മുലയൂട്ടും എന്ന് ആരെങ്കിലും അബ്രഹാത്തോട് പറയുമായിരുന്നോ? എന്നിട്ടും അദ്ദേഹത്തിന്റെ വാർദ്ധക്യത്തിൽ ഞാൻ അദ്ദേഹത്തിന്റെ പുത്രനെ പ്രസവിച്ചു." കുഞ്ഞു വളർന്നു. അവന്റെ മുലകുടി നിർത്തിയ ദിവസത്തിൽ അബ്രഹാം വലിയ ഒരു വിരുന്നു നടത്തി.

ഒരിക്കൽ അബ്രഹാമിനു ഹാഗാറിൽ നിന്നു ജനിച്ച യിശ്മായേൽ യിസ്ഹാക്കുമായി കളിക്കുന്നത് സാറാ കണ്ടു. അപ്പോൾ അവൾ അബ്രഹാമിനോടു പറഞ്ഞു. അടിമയുടെ മകൻ എന്റെ മകനോടൊപ്പം അവകാശിയാകുവാൻ പാടില്ല. തന്മൂലം അവളെയും അവളുടെ മകനെയും പുറത്താക്കണം. "ഈ ദാസിയെയും മകനെയും പുറത്താക്കിക്കളയുക. ഈ ദാസിയുടെ മകൻ എന്റെ മകൻ യിസ്ഹാക്കിനോടുകൂടെ അവകാശിയാകരുത് എന്നു പറഞ്ഞു (ഉൽപ്പത്തി 21:10). എന്നാൽ അബ്രഹാമിനു ഈ കാര്യം ഇഷ്ടപ്പെട്ടില്ല. അപ്പോൾ ദൈവം അബ്രഹമിനോടു അരുളിച്ചെയ്തു. ബാലന്റെ നിമിത്തവും ദാസിയുടെ നിമിത്തവും നിനക്കു അനിഷ്ടം തോന്നരുത്. സാറാ നിന്നോടു പറയുന്നതുപോലെ ചെയ്യുക. എന്തുകൊണ്ടെന്നാൽ ഇസഹാക്കിൽ നിന്നു ജനിക്കുന്നവരായിരിക്കും നിന്റെ അനന്തരാവകാശിയായി പരിഗണിക്കപ്പെടുന്നത്. എന്നാൽ നിന്റെ ദാസിയുടെ



മകനെയും ഒരു ജാതിയാക്കും. അവനിൽ നിന്നും ഒരു ജനത ഉണ്ടാകും.

അപ്രകാരം അബ്രഹാം അതിരാവിലെ എഴുന്നേറ്റ് അപ്പവും ഒരു തുരുത്തി വെള്ളവും എടുത്തു ഹാഗാറിന്റെ തോളിൽ വച്ചു. കുട്ടിയെയും കൊടുത്തു അവളെ അയച്ചു. തുരുത്തിയിലെ വെള്ളം തീർന്നപ്പോൾ അവൾ കുട്ടിയെ ഒരു ചെടിയുടെ കീഴെ ഇരുത്തി. അവൾ അവിടെ നിന്നു എതിർ ദിശയിലേക്കു നടന്നു കുറച്ചകലെ ഒരിടത്തിരുന്നു. അവൾ പറഞ്ഞു, കുട്ടി മരിക്കുന്നത് എനിക്ക് കാണേണ്ട. അവൾ ഉറക്കെ കരഞ്ഞു. ദൈവം ബാലന്റെ നിലവിളി കേട്ടു. ദൈവത്തിന്റെ ദൂതൻ അവളെ വിളിച്ചു അവളോട് "ഹാഗാരേ നിനക്കു എന്തു? നീ ഭയപ്പെടേണ്ട; ബാലൻ ഇരിക്കുന്നിടത്തു നിന്നു അവന്റെ നിലവിളി ദൈവം കേട്ടിരിക്കുന്നു. നീ ചെന്ന് ബാലനെ താങ്ങി എഴുന്നേൽപ്പിക്കുക. ഞാൻ അവനെ വലിയ ഒരു ജാതിയാക്കും. ദൈവം അവളുടെ കണ്ണു തുറന്നു. അവൾ ഒരു നീരുറവ കണ്ടു. ചെന്നു തുരുത്തിയിൽ വെള്ളം നിറച്ച് ബാലനെ കുടിപ്പിച്ചു. ദൈവം ബാലനോടുകൂടെ ഉണ്ടായിരുന്നു. അവൻ മരുഭൂമിയിൽ പാർത്തു. മുതിർന്നപ്പോൾ അവൻ ഒരു വില്ലാളിയായി തീർന്നു. അവൻ പാരാൻ മരുഭൂമിയിൽ പാർത്തു. അവന് അവന്റെ അമ്മ മിസ്രയീം ദേശത്തു നിന്നു ഭാര്യയെ കൊണ്ടുവന്നു.

ആ കാലത്തു അബീമേലെക്കും അവന്റെ സേനാപതിയായ പീക്കോലും അബ്രഹാമിനോടു സംസാരിച്ചു. അവനോടു സഖ്യത ചെയ്തു. സഖ്യത ചെയ്ത സ്ഥലത്തിനു ബേർശേബ എന്നു പേരിട്ടു. അബ്രഹാം അവിടെ ഒരു പിചുലവൃക്ഷം നട്ടു. യഹോവയായ ദൈവത്തിനു അവിടെ വച്ചു ആരാധന കഴിച്ചു. പിന്നീട് അബ്രഹാം കുറെനാൾ ഫെലിസ്ത്യരുടെ ദേശത്തു പാർത്തു.

**യിസഹാക്കിന്റെ ബലി**

ഒരിക്കൽ ദൈവം അബ്രഹാമിനെ പരീക്ഷിക്കയുണ്ടായി. ദൈവം അബ്രഹാമിനെ വിളിക്കുന്നു. "അബ്രഹാം" ഞാൻ ഇവിടെ ഉണ്ട് എന്ന് അബ്രഹാം മറുപടി കൊടുക്കുന്നു. ദൈവം അവനോട് അരുളിച്ചെയ്യുന്നു "നീ സ്നേഹിക്കുന്ന നിന്റെ ഏകജാതനായ യിസ്ഹാക്കിനെ തന്നെ കൂട്ടിക്കൊണ്ട് മോറിയാ ദേശത്ത് ചെന്ന്, അവിടെ ഞാൻ നിന്നോടു കല്പിക്കുന്ന ഒരു മലയിൽ അവനെ ഹോമയാഗം കഴിക്ക." അബ്രഹാം അതികാലത്ത് എഴുന്നേറ്റ് ബാല്യകക്കാരെ കൂട്ടി മകനെയും കൂട്ടി വിറകുമായി ഹോമയാഗത്തിനായി പുറപ്പെട്ടു. മൂന്നാം ദിവസം കണ്ണുകൾ ഉയർത്തി അബ്രഹാം നോക്കിയപ്പോൾ യഹോവ കല്പിച്ചിരിക്കുന്ന സ്ഥലം ദൂരെ കണ്ടു. അപ്പോൾ അബ്രഹാം ബാല്യക്കാരോട് നിങ്ങൾ കഴുതയുമായി ഇവിടെ ഇരിപ്പിൻ. ഞാനും ബാലനും അവിടെ ചെന്ന് ആരാധന കഴിച്ചു മടങ്ങിവരാം എന്നു പറഞ്ഞു.

(തുടരും)

# PROUD TO BE A TEACHER


## Fr. Dr. P. S. Varghese,

**(Vicar MGOS Church, Dimapur & Principal, MGM College, Dimapur, Nagaland)**




**"May your choices reflect your hope, not your fears."** Nelson Mandela



After two decades of stay in South Africa (21years), Gandhi returned to India on January 9, 1915. Since then, he has actively engaged in the freedom movement through his distinct ideologies, Swaraj, Satyagraha, Truth and non-violence, Non-cooperation, Prayer, Fasting, Charka, Pacifism, and renowned form of educational ideology; Nail-Talim.

Right education facilitates a person to relate knowledge and work in a meaningful way. The dignity of the job has to preserve. This was the sole concern of Gandhi for a new way of learning. He has experienced this in Tolstoy farm and Phoenix in South Africa in the initial stages.

Further, with the abundant experience from Tolstoy farm and Phoenix, from South Africa, Gandhi started the Sabarmati ashram on the banks of river Sabarmati in Gujarat in the same year (1916). In 1936 he has started the Sevagram ashram, which means **'village of service'** in Wardha, Maharashtra. Gandhi introduced the unique educational ideology Nai-Talim in the Wardha Conference of 1937 as a continuation to the above movements.

Author of 'Artha-shastra', Kautilya (375 B.C-283 B.C), who was also known as Vishnugupta and Chanakya was a great thinker and diplomat of ancient India. More than a philosopher, statesman, economist, he played a significant role in the establishment of the Maurya Empire. He has served as the chief advisor to Chandra Gupta Maurya and his son Bindusara.

Gandhi had great knowledge about ancient Indian scriptures and traditions. To implement his dream ideology on skill-based, work-oriented educational practice, he was much committed to the words and works of Chanakya:

**"Once you start working on something, don't be afraid of failure and abandon it. People who work sincerely are the happiest."** So, he never pulls back his steps from Nai-Talim model education.

India had a work culture predominantly caste-based. Gandhi strongly believed that if education is separated from work, it may lead to further social discrimination. So, he had brilliantly correlated education with work. British Raj also inflames this discrimination very high. Their slogan was to create English-speaking Indian clerks to sharpen their imperial swords.

Education is a powerful tool to fight against discrimination, social injustice, and false prejudices. It has an adhesive power to fuse skill and knowledge, teaching and learning, knowledge and wisdom. He developed a work culture among the people beyond caste and creed. Even though colonial powers quit the Indian subcontinent, their ideologies and system of education still exist in India. Hopefully, all are looking to the New Education Policy (NEP-2020) for the revamping of the Indian version of education. ◆



**പരീക്ഷ തിരക്കിനിടയിലാണ് തൃക്കാക്കരയിൽ ഹിന്ദ് ഷിറ്റോ റ്യു കരാട്ടെ ദേശീയ മത്സരത്തിൽ മൂന്നു സഹോദരങ്ങൾ ഒന്നിച്ചു ബ്ലാക് ബെൽറ്റ് സ്വന്തമാക്കിയത്. കഴിഞ്ഞ അഞ്ചു വർഷമായി കരാട്ടെ അഭ്യസിക്കുന്നു. മൂവരും ചേർന്ന് കരാട്ടെ സംസ്ഥാന മത്സരത്തിൽ രണ്ടു സ്വർണ്ണവും, രണ്ടു വെള്ളിയും, ഒരു വെങ്കലവും നേടിയിട്ടുണ്ട്.**

**കൊച്ചിയിൽ കസ്റ്റംസ് ജി.എസ്.ടി. ഓഡിറ്റ് കമ്മീഷണർ (കേരള-ലക്ഷദ്വീപ്) ഡോ. ടി. റ്റിജുവിന്റെയും ഡെന്റൽ സർജൻ ഡോ. സോനു മേരി വർഗീസിന്റെയും മക്കളാണ് സോന എസ് റ്റിജുവും, സോജ്ജിത് റ്റിജുവും സാങ്റ്റിയ റ്റിജുവും. മലങ്കരസഭയുടെ നിരണം ഭദ്രാസനത്തിലെ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി പാലക്കത്തകിടി ഇടവകാംഗങ്ങളാണ്.**

വചനതീർത്ഥം

# ക്രിസ്തുവിൻ കൂട്ടായ്മയിലായിരിക്കുക

## ഉയിർപ്പിന് ശേഷം രണ്ടാം ഞായറാഴ്ച (വി. യോഹന്നാൻ 21:1–14)


### ഫാ. കെ. കെ. വർഗീസ്




വി. യോഹന്നാന്റെ സുവിശേഷത്തിൽ രേഖപ്പെടുത്തിയിരിക്കുന്ന യേശുവിന്റെ പുനരുത്ഥാനത്തിനു ശേഷമുള്ള അന്തിമ പ്രത്യക്ഷതയെ കുറിച്ചാണ് ഇവിടെ നാം വായിക്കുന്നത്.

ഈ ജലാശയം, തിബീരിയാസ് കടൽ, ഗെന്നെസരെത്ത് തടാകം എന്നിങ്ങനെ അറിയപ്പെടുന്നു, യേശു വളർന്നതും അവന്റെ ശുശ്രൂഷയുടെ ഭൂരി ഭാഗവും നടത്തിയതുമായ പ്രധാന പ്രദേശമാണിത്.

3-ാം വാക്യത്തിൽ, ഞാൻ മീൻപിടിക്കാൻ പോകുന്നുവെന്ന് പത്രോസ് പ്രഖ്യാപിക്കുന്നു.

കർത്താവ് അവനുവേണ്ടി വ്യക്തിപരമായി എന്താണ് ഉദ്ദേശിക്കുന്നതെന്ന് അറിയാതെ അയാൾ സ്വയം വഴി അന്വേഷിച്ചു പോകുന്നതാവാം. മറ്റുള്ളവർ അവനോടൊപ്പം ചേരാൻ തീരുമാനിക്കുന്നു. എന്നാൽ മുമ്പത്തെപ്പോലെ, രാത്രി മുഴുവൻ ഒരു മീനും പിടിക്കാൻ ആവാതെ അവൻ കുഴഞ്ഞു പോവുന്നു.

വി.യോഹന്നാൻ ഈ സംഭവം അവതരിപ്പിക്കുന്നത് എങ്ങനെയെന്ന് ശ്രദ്ധിക്കുക (വി.യോഹന്നാൻ 21:1): 'ഇതിനു ശേഷം യേശു തിബെരിയാസ് കടലിൽ ശിഷ്യന്മാർക്ക് വീണ്ടും പ്രത്യക്ഷനായി, അവൻ ഈ വിധത്തിൽ തന്നെത്തന്നെ വെളിപ്പെടുത്തി."

അത് പ്രത്യേകവും വ്യക്തവുമായ ലക്ഷ്യത്തോടെയുള്ള ഒരു പ്രകടനമായിരുന്നു: അവൻ നമ്മെ രക്ഷിച്ച ലക്ഷ്യത്തിലേക്ക് ശിഷ്യന്മാരെ തിരികെ വിളിക്കുക.

തന്റെ അനുയായികൾ മനുഷ്യരെ പിടിക്കുന്നവരാകണമെന്ന് അവൻ ആഗ്രഹിക്കുന്നു. കൂടാതെ, പത്രോസിന്റെ പുനഃസ്ഥാപനത്തിന്റെ വിവരണം (21:15 -19) പോലെ, അവന്റെ കുഞ്ഞാടുകളെ പരിപാലിക്കുന്നതിൽ നാം ഏർപ്പെടണമെന്ന് അവൻ ആഗ്രഹിക്കുന്നു. മറ്റൊരു വിധത്തിൽ പറഞ്ഞാൽ,അവനു വേണ്ടി ശിഷ്യരെ നേടിക്കൊണ്ട് ആത്മീയ ശുശ്രൂഷകളിൽ നാം അവനെ സേവിക്കണമെന്ന് കർത്താവ് ആഗ്രഹിക്കുന്നു. ക്രിസ്തുവിനെ ഫലപ്രദമായി സേവിക്കാൻ നമുക്ക് ഉണ്ടായിരിക്കേണ്ട അഞ്ച് യോഗ്യതകൾ ഈ ഭാഗം വെളിപ്പെടുത്തുന്നു.

ക്രിസ്തുവിനെ ഫലപ്രദമായി സേവിക്കുന്നതിന്,

1: ഉയിർത്തെഴുന്നേറ്റ രക്ഷകനും കർത്താവുമായി അവനേ വിശ്വസിച്ചിരിക്കണം.

21-ാം അധ്യായത്തിന്റെ അടിസ്ഥാനം 20-ാം അധ്യായമാണ്, അവിടെ തോമസും മറ്റ് ശിഷ്യന്മാരും ഉയിർത്തെഴുന്നേറ്റ കർത്താവിൽ പൂർണ്ണമായി വിശ്വസിച്ചു. ആ പരിപൂർണ്ണ വിശ്വാസത്തിന്റെയും, എന്റെ കർത്താവും എൻറെ ദൈവവും എന്ന ബോധ്യത്തിന്റെത്തെയും അടിസ്ഥാനത്തിലാണ് തുടർന്നുള്ള തങ്ങളുടെ ദൈവീക വേല ശിഷ്യന്മാർ ആരംഭിക്കുന്നത്. യഹൂദന്മാരെ ഭയന്ന് മുറികളിൽ അടച്ചിരുന്ന ശിഷ്യന്മാർക്ക് കർത്താവിൻറെ പ്രത്യക്ഷത ബോധ്യപ്പെടുകയും അത് അവരെ ബലപ്പെടുത്തുകയും ചെയ്തപ്പോൾ, അവർ തങ്ങളുടെ ഗുരു മുമ്പ് ആഗ്രഹിച്ചതുപോലെ മനുഷ്യരെ പിടിക്കുന്നവർ ആയി തീർന്നു. ഈ ബോധ്യത്തിലേക്ക് ഉള്ള വളർച്ചയാണ് കർത്താവിൻറെ ഉയർപ്പ് നമ്മൾക്ക് നൽകേണ്ടത്.

യേശുവിൽ വിശ്വസിക്കുന്നുവെന്ന് ഏറ്റുപറയാനായേക്കും. പക്ഷേ, അവനിൽ വ്യക്തിപരമായി വിശ്വസം അർപ്പിച്ചിട്ടില്ല എങ്കിൽ...

ദൈവത്തിന്റെ ദൃഷ്ടിയിൽ ആരും നീതിമാനല്ല; ആരും നന്മ ചെയ്യുന്നില്ല (റോമ. 3:10-18).

റോമർ 3:23 ഇപ്രകാരം സംഗ്രഹിക്കുന്നു, 'എല്ലാവരും പാപം ചെയ്യുകയും ദൈവമഹത്വം ഇല്ലാത്തവരാകുകയും ചെയ്തു.'

എന്നാൽ റോമർ 6:23 സുവാർത്ത നൽകുന്നു: "പാപത്തിന്റെ ശമ്പളം മരണമാണ്, എന്നാൽ ദൈവത്തിന്റെ സൗജന്യ ദാനം നമ്മുടെ കർത്താവായ ക്രിസ്തുയേശുവിൽ നിത്യജീവൻ ആകുന്നു."

കടുംചുവപ്പ് പാപങ്ങൾ പോലും അവന്റെ രക്ഷാകര വ്യാപാരങ്ങളിലുള്ള വിശ്വസത്താൽ ക്ഷമിക്കപ്പെടുകയും നിത്യജീവൻ സമ്മാനമായി നൽകപ്പെടുകയും ചെയ്യുന്നതിന് മുഖാന്തരം ആവുന്നു. പാപങ്ങളിൽ നിന്ന് രക്ഷിക്കപ്പെടാൻ നമ്മൾ ഉയർത്തെഴുന്നേറ്റ കർത്താവിൽ മാത്രം ആശ്രയിക്കുന്നുവെന്ന് ഉറപ്പാക്കുക.

2: ക്രിസ്തുവിന്റെ പര്യാപ്തതയും നമ്മളുടെ അപര്യാപ്തതയും തിരിച്ചറിയുക.

ശിഷ്യന്മാർ പരിചയസമ്പന്നരായ മത്സ്യത്തൊഴിലാളികളായിരുന്നു, പക്ഷേ ഇങ്ങനെ നമ്മൾ വായിക്കുന്നു;

വി.യോഹന്നാൻ 21:5 'യേശു അവരോടു: കുഞ്ഞുങ്ങളേ, കൂട്ടുവാൻ വല്ലതും ഉണ്ടോ എന്നു ചോദിച്ചു; ഇല്ല എന്നു അവർ ഉത്തരം പറഞ്ഞു. അത് യേശുവാണെന്ന് ശിഷ്യന്മാർ അറിഞ്ഞില്ല.

ഈ ഉത്തരം അവരുടെ നിരാശയെ പ്രതിഫലിപ്പിച്ചേക്കാം: "ഇല്ല." തിരുവചനത്തിൽ, യേശു ചോദ്യം ചോദിക്കുമ്പോഴെല്ലാം, അവൻ അതിനെ പറ്റി അറിവില്ലായ്മകൊണ്ട് അന്വേഷിക്കുന്നത് അല്ല എന്ന് നമ്മൾ അറിയേണ്ടതുണ്ട്. അവർക്ക് ഒന്നും കിട്ടിയില്ല എന്ന് അവനറിയാമായിരുന്നു, പക്ഷേ അവർ തങ്ങളുടെ അപര്യാപ്തത തിരിച്ചറിയുകയും അതിനെ അംഗീകരിക്കുകയും ചെയ്യണമെന്ന് അവൻ ആഗ്രഹിച്ചു. അക്കാര്യം അവരെ ബോധ്യപ്പെടുത്താൻ വേണ്ടിയാണ് താൻ അവരോട് ഇപ്രകാരം ചോദിക്കുന്നത്.

ആൻഡ്രിയാസ് കോസ്റ്റൻബെർഗർ എന്ന എഴുത്തുകാരൻ നിരീക്ഷിക്കുന്നു;

'സുവിശേഷങ്ങളിൽ ഒരിടത്ത് പോലും യേശുവിന്റെ സഹായമില്ലാതെ ശിഷ്യന്മാർ ഒരു മത്സ്യം പോലും പിടിക്കുന്നില്ല' (വി. യോഹന്നാൻ 15:5). 'എന്നെക്കൂടാതെ നിങ്ങൾക്ക് ഒന്നും ചെയ്യാൻ കഴിയില്ല' എന്ന് താൻ മാളികയുടെ മുകളിലത്തെ മുറിയിൽ (upper room discourses) പറഞ്ഞ കാര്യം ശിഷ്യന്മാരെ ഓർമ്മിപ്പിക്കാൻ യേശു ആഗ്രഹിക്കുന്നു.

നമ്മുടെ കുറവുകളും അവന്റെ സർവ്വ നിറവുകളും തിരിച്ചറിയുന്നിടത്ത് മാത്രമേ നാം ക്രിസ്തുവിൽ വിശ്വസിക്കൂ എന്നതാണ് വസ്തുത. അപ്പോസ്തലനായ പൗലോസ് സുവിശേഷം പ്രസംഗിക്കുന്നതിന്റെ ഗൗരവമേറിയ ഉത്തരവാദിത്തത്തെക്കുറിച്ച് സംസാരിക്കുമ്പോൾ അദ്ദേഹം ചോദിക്കുന്നു;

എന്നാൽ ഇതിന്നു ആർ പ്രാപ്തൻ?; (2 കൊരി. 2:16).

എന്നാൽ പിന്നീട് ഏതാനും വാക്യങ്ങൾക്കുശേഷം അദ്ദേഹം വിശദീകരിക്കുന്നു;

2 കൊരിന്ത്യർ 3:5, ഞങ്ങളിൽ നിന്നു തന്നേ വരുമ്പോലെ സ്വയമായി വല്ലതും സങ്കല്പിപ്പാൻ ഞങ്ങൾ പ്രാപ്തർ എന്നല്ല; ഞങ്ങളുടെ പ്രാപ്തി ദൈവത്തിന്റെ ദാനമത്രേ.

എന്നാൽ ഒഴിവാക്കേണ്ട രണ്ട് അപകടങ്ങളുണ്ട്. സ്വന്തം അപര്യാപ്തത/ കുറവ് മനസ്സിലാക്കുമ്പോൾ ഉള്ള ആദ്യത്തെ അപകടം, നമ്മൾ അപകർഷതാ ബോധം അനുഭവപ്പെടുന്നവർ ആവുകയും ഒന്നും ചെയ്യാതിരിക്കുകയും ചെയ്യും എന്നതാണ്. ഈജിപ്തിലെ അടിമത്തത്തിൽ നിന്ന് ഇസ്രായേലിനെ വിടുവിക്കാൻ യഹോവ അവനെ വിളിച്ചപ്പോൾ മോശ ആ അപകടത്തിൽ വീണു (പുറപ്പാട്. 4:1-17; അത് പോലെ തന്നെ ഗിദെയോനും.(ന്യായാധിപന്മാർ 6:11-16).

ആ സമയത്ത് എല്ലാ മത്സ്യങ്ങളും അവർക്ക് സമീപത്തെത്തി;ശിഷ്യരുടെ ഭാഗത്തുനിന്ന് യാതൊരു ശ്രമവുമില്ലാതെ. അവൻ അവരോട് പറഞ്ഞതുപോലെ അവർക്ക് വല വീശേണ്ടി വന്നു. ആകെക്കൂടി അവർ ചെയ്തത് കരയിലേക്ക് വലിച്ചിടാൻ അവരുടെ ശക്തി ഉപയോഗിക്കുക എന്നത് മാത്രമായിരുന്നു. പാഠം ഇതാണ്: കർത്താവ് നമ്മൾക്ക് നൽകിയ താലന്തുകൾ അവനെ സേവിക്കാൻ

ഉപയോഗിക്കുക. അപര്യാപ്തതയുടെ/കുറവുകളുടെ ബോധം നമ്മളെ നിശ്ചല മാക്കരുത്.

രണ്ടാമത്തെ അപകടം, നമ്മൾക്ക് കുറച്ച് പരിശീലനം ലഭിച്ചവർ ആയി കഴിയുമ്പോൾ, നമ്മൾ പ്രാപ്തി ഉള്ളവരായി എന്ന ചിന്തയുടെ കെണിയിൽ വീഴും എന്നതാണ്.

പത്രോസിനും മറ്റ് ശിഷ്യന്മാർക്കും ചിന്തിക്കാമായിരുന്നു, "ഞങ്ങൾ പ്രൊഫഷണൽ മത്സ്യത്തൊഴിലാളികളാണ്! ഞങ്ങളുടെ വല എവിടെ എറിയണമെന്ന് നിങ്ങൾ ഞങ്ങളോട് പറയേണ്ടതില്ല! ഞങ്ങൾ എന്താണ് ചെയ്യേണ്ടതെന്ന് ഞങ്ങൾക്കറിയാം' എന്നൊക്കെ. അങ്ങനെയെങ്കിൽ അവർ കർത്താവിന്റെ അത്ഭുതശക്തി അനുഭവിക്കാതെ പോകുമായിരുന്നു.

(കർത്താവ് വിളിച്ചിരിക്കുന്ന എല്ലാ കാര്യങ്ങളിലും, അവനെ ശുശ്രൂഷിക്കുന്നത് ആവശ്യമായ എല്ലാ പരിശീലനവും വൈദഗ്ധ്യവും നേടുക, എന്നാൽ ഒരിക്കലും അതിൽ ആശ്രയിക്കരുത്. വിശ്വാസത്തിലൂടെയും പ്രാർത്ഥനയിലൂടെയും അവനിൽ ആശ്രയിക്കുക).

**3: അവന്റെ കൽപ്പനകൾ അനുസരിക്കുക.**

കരയിൽ നിൽക്കുന്നത് കർത്താവാണെന്ന് ശിഷ്യന്മാർ അറിയുന്നില്ല. ക്ഷീണിതരും പരിചയസമ്പന്നരുമായ ഈ മത്സ്യത്തൊഴിലാളികൾ അപരിചിതൻ നൽകുന്ന നിർദ്ദേശങ്ങൾ അനുസരിച്ചത് എന്തുകൊണ്ടാണെന്ന് യോഹന്നാൻ വിശദീകരിക്കുന്നില്ല. എന്നാൽ, യേശു കൽപ്പിക്കുന്നത് നിങ്ങൾ ചെയ്താൽ അവൻ അനുഗ്രഹം നൽകുമെന്ന് കാണിക്കുക എന്നതാവണം അദ്ദേഹത്തിന്റെ ലക്ഷ്യം.

പടകിൻറെ വലതുഭാഗത്ത് വല വീശുക എന്ന് കർത്താവ് ശിഷ്യന്മാരോട് പറയുമ്പോൾ, 'ഞങ്ങൾ പരിചയസമ്പന്നരായ മീൻപിടുത്തക്കാർ ആണെന്നും ഞങ്ങൾ വലതുഭാഗത്ത് വീശിയതാണെന്നും എവിടെയാണ് വീശണ്ടത് എന്ന് ഞങ്ങൾക്കറിയാം' എന്നും ഒക്കെയുള്ള ഒഴിവുകഴിവുകൾ അവർക്ക് പറയാമായിരുന്നു. പക്ഷേ അത് കർത്താവാണെന്ന് ബോധ്യം വന്നപ്പോൾ ശിഷ്യന്മാർക്ക് മറുത്തു പറയാനോ ചിന്തിക്കാനോ കഴിയുന്നില്ല. നമ്മുടെ ഒഴികഴിവുകളല്ല, നമ്മുടെ അനുസരണത്തെയാണ് കർത്താവ് അനുഗ്രഹിക്കുന്നത്.

**4:. ക്രിസ്തുവുമായുള്ള കൂട്ടായ്മയ്ക്കായി ഉത്സുകരായിരിക്കുക**

യേശു സ്നേഹിച്ച ശിഷ്യൻ (യോഹന്നാൻ) ആദ്യം കർത്താവിനെ തിരിച്ചറിഞ്ഞെങ്കിലും, പക്ഷേ, കാത്തിരിക്കാൻ കഴിയാതെ പത്രോസാണ്, യേശുവിന്റെ അടുത്തേക്ക് ചെല്ലാൻ വെള്ളത്തിലേക്ക് ചാടുന്നത്.

കർത്താവിനെ സാക്ഷിക്കുന്നതിൽ അടുത്തിടെ പരാജയപ്പെട്ടിട്ടും പത്രോസ് ഇത് ചെയ്തു എന്നത് ശ്രദ്ധേയമാണ്.

കൂടാതെ, കർത്താവിനോടുകൂടെ ആയിരിക്കാനുള്ള പത്രോസിന്റെ വ്യഗ്രത പ്രാധാന്യമർഹിക്കുന്നു. മറ്റാരും ചെയ്തില്ലെങ്കിലും താൻ ക്രിസ്തുവിനെ അനുഗമിക്കുമെന്ന് അവൻ അവരുടെ മുമ്പിൽ വീമ്പിളക്കിയിരുന്നു. എന്നാൽ പിന്നീട് അവൻ ദയനീയമായി പരാജയപ്പെട്ടു, ഒരു വേലക്കാരിയായ പെൺകുട്ടിയുടെ മുമ്പാകെ യേശുവിനെ നിഷേധിച്ചു. പത്രോസ് വെള്ളത്തിലേക്ക് ചാടിയപ്പോൾ അവന്റെ സുഹൃത്തുക്കൾക്ക് ചിന്തിക്കാമായിരുന്നു, "എന്തൊരു കപടഭക്തി!" എന്നാൽ അവർ വിചാരിച്ചതൊന്നും താൻ കാര്യമാക്കിയില്ല. അവൻ ഉയിർത്തെഴുന്നേറ്റ കർത്താവിനോടൊപ്പം ആയിരിക്കാൻ ആഗ്രഹിച്ചു.

പത്രോസിന്റെ അവസ്ഥയിലേക്ക് നമ്മളെത്തന്നെ തിരിച്ചുകൊണ്ടുവരണമെന്ന് വി.യോഹന്നാൻ വിശദീകരിക്കുന്നു. യേശു ഉയിർത്തെഴുന്നേറ്റതിന്റെ നിരവധി തെളിവുകൾ അവർ ഇതിനകം കണ്ടിട്ടുണ്ട്, 20-ാം അധ്യായത്തിൽ തോമസിന് പ്രത്യക്ഷപ്പെട്ടത് ഉൾപ്പെടെ, 'അത് കർത്താവാണെന്ന്' അവർക്ക് അറിയാമായിരുന്നു. എന്നിരുന്നാലും, യേശുവിന്റെ പുനരുത്ഥാനത്തിനുശേഷം, അവൻ പെട്ടെന്ന് പ്രത്യക്ഷപ്പെടുകയും അപ്രത്യക്ഷമാവുകയും ചെയ്തു. അവർ അവനെ അവസാനമായി കണ്ടത് യെരുശലേമിൽ ആയിരുന്നു.എന്നാൽ ഇപ്പോൾ അവൻ ഇവിടെ ഗലീലിയിലായിരുന്നു. പക്ഷേ, അവരുടെ അസ്വസ്ഥതകൾക്കിടയിലും, "നിങ്ങൾ ആരാണ്?" എന്ന് ചോദിക്കാൻ ആരും ധൈര്യപ്പെട്ടില്ല. കാരണം അത് കർത്താവാണെന്ന് അവർക്കറിയാമായിരുന്നു.

വന്ന് പ്രാതൽ കഴിക്കാനുള്ള യേശുവിന്റെ ശിഷ്യന്മാർക്കുള്ള ക്ഷണം, ലവോദിക്യയിലെ സഭയിലേക്കുള്ള അദ്ദേഹത്തിന്റെ ക്ഷണത്തിന് സമാനമാണ് (വെളി. 3:20), 'ഇതാ, ഞാൻ വാതിൽക്കൽ നിന്നുകൊണ്ട് മുട്ടുന്നു; ആരെങ്കിലും എന്റെ ശബ്ദം കേട്ട് വാതിൽ തുറന്നാൽ ഞാൻ അവന്റെ അടുക്കൽ വന്ന് അവനോടും അവൻ എന്നോടും കൂടെ അത്താഴം കഴിക്കും. അവന്റെ എല്ലാ ജനങ്ങളോടുമുള്ള അവന്റെ സ്ഥിരമായ ക്ഷണമാണിത്: 'വരൂ, എന്നോടൊപ്പം ഭക്ഷണം കഴിക്കൂ.' കർത്താവിനെ ഫലപ്രദമായി സേവിക്കണമെങ്കിൽ അവനുമായുള്ള കൂട്ടായ്മ ആവശ്യമാണ്.

5: ക്രിസ്തുവിനെ ഫലപ്രദമായി സേവിക്കുന്നതിന്, ആദ്യം അവന്റെ ശുശ്രൂഷ നമ്മൾ സ്വീകരിക്കുക

പെസഹായുടെ ആ രാത്രിയിൽ ശിഷ്യന്മാരുടെ പാദങ്ങൾ കഴുകിയപ്പോൾ ചെയ്തതുപോലെ, കർത്താവ് പ്രാതൽ വിളമ്പുന്നതിൽ പത്രോസ് പ്രതിഷേധിച്ചില്ല. അവൻ വിളമ്പി കൊടുത്തത് അവർ ഭക്ഷിച്ചു. ഇവിടെ പ്രധാനം, യേശുവിനൊപ്പം പ്രഭാതഭക്ഷണം കഴിക്കുക എന്നതാണ്.

നമ്മൾ അവനെ സേവിക്കാൻ ശ്രമിക്കുന്നതിനുമുമ്പ് അവൻ നമ്മളെ അവൻറെ ശുശ്രൂഷയാൽ നിറക്കട്ടെ. നമ്മൾ യേശുവിൽ നിറയുകയും അവനെ മറ്റുള്ളവരിലേക്ക് പകരുകയും ചെയ്യുമ്പോൾ ശുശ്രൂഷ സംഭവിക്കുന്നു. അതിനാൽ അവൻ തന്റെ വചനത്തിൽ നൽകിയിരിക്കുന്നത് ഭക്ഷിച്ച് നമ്മൾ നിറയുക. അപ്പോൾ മറ്റുള്ളവരെ ശുശ്രൂഷിക്കാനുള്ള ശക്തിയും വിഭവങ്ങളും ലഭിക്കും.

മറ്റുള്ളവരെ ആത്മീയമായി സ്വാധീനിക്കാൻ നമ്മൾക്ക് കഴിയുന്നുണ്ടോ?

നമ്മൾ കർത്താവിനെ സേവിക്കുന്ന തിരക്കിലാണോ എന്നതിലല്ല. മറിച്ച്, രക്ഷയുടെ സുവാർത്ത അറിയിക്കാനും തന്നിൽ വളരാൻ മറ്റുള്ളവരെ സഹായിക്കാനും കർത്താവ് നമ്മളെ ഉപയോഗിക്കുന്നുണ്ടോ? അത്, ഫലപ്രദമാകുന്നതിന്, നമ്മളുടെ രക്ഷകനും കർത്താവുമായി നമ്മൾ അവനിൽ വിശ്വസിച്ചിരിക്കുന്നുവെന്ന് ആദ്യം ഉറപ്പാക്കുക. അപ്പോൾ അവനെ സേവിക്കുന്നതിൽ നമ്മളുടെ അപര്യാപ്തത തിരിച്ചറിയുക, അവന്റെ സർവ പര്യാപ്തതയിൽ വിശ്വസിക്കുക. അവന്റെ ആജ്ഞകൾ അനുസരിക്കുക. അവനുമായുള്ള കൂട്ടായ്മയ്ക്കായി ഉത്സുകരായിരിക്കുക. അവന്റെ ശുശ്രൂഷ/നിറവ് ആദ്യം നമ്മൾ അനുഭവിക്കുക.

ഈ ലോകത്തിന് ആത്മീയ അനുഗ്രഹത്തിനായി ദൈവത്തിന്റെ ഉപകരണങ്ങൾ ആവുക.

◆



**ഇറ്റലിയിലെ യൂണിവേഴ്സിറ്റി ഓഫ് ജനോവയിൽ നിന്നും ബയോ എഞ്ചിനീയറിംഗ് ആൻഡ് റോബോട്ടിക്സ് എന്ന വിഷയത്തിൽ ക്രിസ് തോമസ് ഡോക്ടറൽ ബിരുദം കരസ്ഥമാക്കി. കോട്ടയം സൗത്ത് പാമ്പാടി സെന്റ് തോമസ് ഓർത്തഡോക്സ് വലിയ പള്ളി ഇടവകാംഗമാണ്.**



## റ്റി. എം. സാമുവേൽ നിര്യാതനായി

പത്തനംതിട്ട കാതോലിക്കേറ്റ് ഹയർ സെക്കൻഡറി സ്കൂൾ പ്രിൻസിപ്പലായി റിട്ടയർ ചെയ്ത റ്റി. എം. സാമുവേൽ നിര്യാതനായി. ദീർഘകാലം തുമ്പമൺ ഭദ്രാസന യുവജന പ്രസ്ഥാനം സെക്രട്ടറിയായി പ്രവർത്തിച്ചിട്ടുണ്ട്.

# His Re-Assurance

## (St. John 21:1-14)



### Fr Nithin V Rajan

Christ is Risen!!! Indeed He is Risen.

When we are not sure about something and when we get a reassurance about it, it makes us move in the right direction. For example, when we are travelling to a destination we are familiar but sometimes we may be confused, are we in the right way? And we see a sign board pointing out you are on the right path, there is joy of moving forward. The cloud of confusion and anxiety is removed. We accelerate into the path and would gain momentum for the journey.

The Apostles were depressed and wanted to go back to the fields they were into before. They tried to forget their mission they were called for. But Christ comes into their situations and rekindles them.

The Holy Gospel reading of the first week after the New Sunday also gives the Holy Apostles a reassurance that Jesus Christ is risen from the dead.

When everything in life turns out to be a catastrophe, Jesus invites us to be part of His flock. He prepares fish and bread for those who are hungry. He gives well-being to the sick. He is the strength when we are weak. He defeated death to give us life and hope. He gives hope where there was despair. He forgives our offences and short comings. When we think it's the end of all, He brings out shoots and roots. He is the blessed assurance for our lives.

**The caring leader:**

*Simon Peter, Thomas, Nathanael from Cana in Galilee, the sons of Zebedee, and two other disciples were together. "I'm going out to fish," Simon Peter told them, and they said, "We'll go with you."* ***St. John 21:2-3***

Here we see the apostles deviating from what they were called for. Jesus Christ called them to be fishers of men and while they were called they abandoned the net and everything to follow Jesus. The passion of Christ which he had to undergo made the Apostles a bit depressed and like a flock without shepherd. They lost their hope so much that they thought they needed to go back to their old works to keep them moving. Jesus appears to them again and again to strengthen them and re-route them for His mission.

As human beings sometimes, we also deviate in our journey towards the heavenly Kingdom. When we look at others and their worldly ways we are also tempted to join them. Focus is needed in this journey so that we would take no wrong turns.

**The Human labour is rewarded from Heaven:**

*They went out and got into the boat; but that night they caught nothing. Just as day was breaking, Jesus stood on the beach; yet the disciples did not know that it was Jesus. Jesus said to them, "Children, have you any fish?" They answered him, "No." He said to them, "Cast the net on the right side of the boat, and you will find some." So they cast it, and now they were not able to haul it in, for the quantity of fish.* ***St. John 21:3-6***

Here we see that the people who were expert in fishing has failed to get the catch. They tried all night and yet they were totally a failure in the mission, they didn't get anything is the fact.

We too as human beings think that it's because of our capacity that we earn things in this world. If so the expert fishermen could have got a good catch but they didn't. As the Scripture says in ***Psalm 127: 1-2*** *"Unless the Lord builds the house, those who build it labor in vain. Unless the Lord guards the city, the guard keeps watch in vain. It is in vain that you rise up early and go late to rest, eating the bread of anxious toil; for he gives sleep to his beloved".* The Holy Scripture clearly says that it's God who provides. It doesn't mean that we can be ideal. We need to do our duties but we need to understand that it's not just because we work we are paid. It is also the Grace and Mercy of God almighty.

**The Unbreakable Net:**

*Jesus said to them, "Bring some of the fish that you have just caught." 11 So Simon Peter went aboard and hauled the net ashore, full of large fish, a hundred and fifty-three of them; and although there were so many, the net was not torn.* ***St. John 21:10-11***

We know that everything has a capacity, but when strained above it would break. The net the apostles used to pull out the fishes even though the fishes were above the capacity of the net, it didn't break. In the writings of the Church Fathers we see "The net is the Church of God. It will not break at any cost even though there are more fishes. It can contain all people of all nations. The Holy Spirit ensures that no power can destroy The Holy Church of God."

This is a blessed assurance to all the people of God that even though we may be in different colour and sizes we all are in the same net. We will be held together and won't be left out.

**The final banquet:**

*When they got out on land, they saw a charcoal fire there, with fish lying on it, and bread.* ***St. John 21:9***

The apostles were trying all night to find fishes but they failed. At dawn Jesus Christ appears to them and ask them to fish on the other side of the boat and they get a huge catch. By the time they brought their catch to the shore they see already fishes and bread being kept ready.

This is what we all are awaiting for and this is what we pray for. O Lord on the last day when you come again in your great Glory make us worthy to sit in the eternal banquet prepared for your people. For we do not rely on our righteousness but on your mercy Lord. Amen. ❑

## ലക്ഷ്യബോധവും നേതൃത്വപാഠവും ഉള്ളവരായിരിക്കണം വളർന്നു വരുന്ന തലമുറ: എബ്രഹാം മാർ സെറാഫിം

ഷാർജ: സെന്റ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് ഇടവകയിലെ MGOCSM സിൽവർ ജൂബിലി ആഘോഷങ്ങളുടെ സമാപന സമ്മേളനങ്ങളുടെ ഉദ്ഘാടനം നടത്തപ്പെട്ടു. ഡോ. എബ്രഹാം മാർ സെറാഫിം മെത്രാപ്പോലിത്ത ഉത്ഘാടനം ചെയ്തു.

ലക്ഷ്യബോധവും നേതൃത്വപാഠവും ഉള്ളവരായിരിക്കണം വളർന്നു വരുന്ന തലമുറയെന്നും നമ്മൾ ജീവിക്കുന്ന സമൂഹത്തിലെ നിരാലംബരും അശരണരുമായവരുടെ അടുക്കലേക്കു ഇറങ്ങിച്ചെന്നു അവരെ ആശ്വസിപ്പിക്കുവാനും അവരെ കരുതുവാനും ചെറുപ്രായത്തിലേ ശീലിക്കണമെന്നും വളർന്നു വരുമ്പോൾ അത് ജീവിതത്തിൽ പ്രാവർത്തികമാക്കണമെന്നും മെത്രാപ്പോലിത്ത പറഞ്ഞു.

ഫിലിപ്പ് എം സാമുവേൽ കോർ എപ്പിസ്കോപ്പ അധ്യക്ഷത വഹിച്ചു. 25 വർഷത്തെ പരിപാടികളുടെ വീഡിയോ പ്രദർശനവും നടത്തപ്പെട്ടു.



**കൊഴുവല്ലൂർ സെൻറ് ജോർജ് ഓർത്തഡോക്സ് കാതോലിക്കേറ്റ് സെൻറർ ഇടവകയിൽ വിശുദ്ധ ഗീവർഗീസ് സഹദായുടെ ഓർമ്മ പെരുന്നാളിന്റെ ഭാഗമായി പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ സ്മരണാർത്ഥം ഇടവക യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ നിർമ്മിച്ച് നൽകിയ സ്നേഹവീടിന്റെ താക്കോൽദാന കർമ്മവും, പ. പിതാവിന്റെ ഛായാചിത്രവും പ. മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ നൽകുന്നു.**

**കോപ്റ്റിക് ഓർത്തഡോക്സ് സഭയുടെ ഓസ്ട്രേലിയയിലെ സെന്റ് മേരീസ് & സെന്റ് ജോസഫ് പള്ളിയിൽ ഈസ്റ്റർ ശുശ്രൂഷകളിൽ വികാരി ഫാ. ബിഷോയ് എൽ. ആന്റണിക്കൊപ്പം മലങ്കര ഓർത്തഡോകസ് സുറിയാനി സഭയുടെ രാജസ്ഥാൻ ജ്യോതിസ് ആശ്രമ മാനേജർ ഫിലിപ്പോസ് റമ്പാൻ സംബന്ധിച്ചു.**

## ഓർമ്മചിത്രം

**31 വർഷം മുൻപ് പരുമല സെമിനാരിയിൽ നടന്ന മേല്പട്ട സ്ഥാനരോഹണ ശുശ്രൂഷ.**



## ഫാ. ജെ. മാത്തുക്കുട്ടിയും ഫാ. എൽദോസ് ഏലിയാസും പരുമല സെമിനാരി അസിസ്റ്റന്റ് മാനേജർമാർ

ദേവലോകം: പരുമല സെമിനാരി അസിസ്റ്റന്റ് മാനേജർമാരായി ചെങ്ങമനാട് ബേത്‌ലഹേം ആശ്രമ അംഗം ഫാ. ജെ. മാത്തുക്കുട്ടിയെയും, മലബാർ ഭദ്രാസനത്തിലെ ഫാ. എൽദോസ് ഏലിയാസിനെയും പ. കാതോലിക്കാ ബാവാ നിയമിച്ചു. മെയ് 1-ന് ചുമതല ഏറ്റെടുക്കും.




**ശാസ്താംകോട്ട മാർ ഏലിയാ ചാപ്പലിൽ നടന്ന ഫാ. സി. റ്റി. ഈപ്പൻ അനുസ്മരണ സമ്മേളനത്തിൽ സഖറിയ മാർ അന്തോണിയോസ് അനുസ്മരണ പ്രഭാഷണ നടത്തുന്നു. ഡി. കെ. ജോൺ, ഫാ. ഡോ. റെജി മാത്യു, ഡോ. സഖറിയാ മാർ അപ്രേം, ബിഷപ്പ് ലൂക്കോസ് വർഗീസ് മുതലാളി, ഡോ. എം. കുര്യൻ തോമസ് എന്നിവർ സമീപം.**



# ദയാബായിക്ക് ഓർഡർ ഓഫ് സെന്റ് ജോർജ് പുരസ്കാരം



ദയാബായി

ചന്ദനപ്പള്ളി (പത്തനംതിട്ട) • ആഗോള തീർഥാടന കേന്ദ്രമായ സെന്റ് ജോർജ് ഓർത്തഡോക്സ് വലിയ പള്ളി ഏർപ്പെടുത്തിയ ഓർഡർ ഓഫ് സെന്റ് ജോർജ് പുരസ്കാരം (25,000 രൂപ) സാമൂഹിക പ്രവർത്തക ദയാബായിക്ക് നൽകും.

പ്രധാന പെരുന്നാൾ ദിനമായ മേയ് 8ന് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ പുരസ്കാരം സമ്മാനിക്കും.

**കാതോലിക്കേറ്റിന്റെ രത്നദീപം പുത്തൻകാവ് കൊച്ചുതിരുമേനിയുടെ 71–ാമത് ഓർമ്മ പെരുന്നാൾ കുന്നംകുളം മരത്തംകോട് സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിയിൽ നടത്തപ്പെട്ടു. പെരുന്നാൾ ശുശ്രൂഷകൾക്ക് യുഹാനോൻ മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്താ മുഖ്യ കാർമ്മികത്വം വഹിച്ചു.**

## മിഷിഗൺ ദൈവാലയത്തിന്റെ സിൽവർ ജൂബിലി ആഘോഷങ്ങൾ

മിഷിഗൺ: റോച്ചസ്റ്റർ ഹിൽസ് സെന്റ് ഗ്രീഗോറിയോസ് ഇടവക അനുഗ്രഹകരമായ 25 വർഷങ്ങൾ പിന്നിടുന്നു. ഇടവക ദിനമായ 2022 ഏപ്രിൽ മാസം 24 മുതൽ പെരുന്നാൾ ദിനമായ നവംബർ മാസം 5 വരെയാണ് സിൽവർ ജൂബിലി ആഘോഷ ക്രമീകരണങ്ങൾ. ഇടവക ദിനത്തോടനുബന്ധിച്ച് സിൽവർ ജൂബിലി ആഘോഷങ്ങൾ ഉത്ഘാടനം ചെയ്തു. പ. ബാവാതിരുമേനിയുടെ 'സഹോദരൻ' ചാരിറ്റി പദ്ധതിയിലൂടെ, സഭയുടെ കോട്ടയം ഭദ്രാസനത്തിലുൾപ്പെട്ട വാഴൂർ സെന്റ് പീറ്റേഴ്സ് പള്ളി ഇടവകാംഗത്തിന് ഒരു ഭവനം നിർമിച്ച് നൽകും.



# എം.ബി.സി - ഐക്കൺ എക്സലൻസ് അവാർഡുകൾ വിതരണം ചെയ്തു

പീരുമേട്: കുട്ടിക്കാനം മാർ ബസേലിയോസ് എഞ്ചിനീയറിംഗ് കോളേജും സാമൂഹിക സേവന രംഗത്ത് പ്രശസ്തരായ ഐക്കൺ ചാരിറ്റിസും സംയുക്തമായി പഠനത്തിൽ മികച്ച വിദ്യാർത്ഥിക്കൾക്ക് നൽകുന്ന ഐക്കൺ എക്സലൻസ് അവാർഡ് വിതരണം നടന്നു. ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പൊലീത്തയുടെ അദ്ധ്യക്ഷതയിൽ ചേർന്ന യോഗം ജലവിഭവ വകുപ്പ് മന്ത്രി റോഷി അഗസ്റ്റിൻ ഉദ്ഘാടനം ചെയ്തു.

പരിമിതികൾക്കിടയിലും പഠനത്തിൽ വിട്ടുവീഴ്ച്ചയ്ക്ക് തയ്യാറാവാതെ പോരാട്ട മനോഭാവമുള്ള തലമുറയെയാണ് നാളത്തെ ഇന്ത്യയ്ക്ക് ആവശ്യമെന്നും പഠനത്തിൽ മികച്ച വിദ്യാർത്ഥികൾക്ക് മികച്ച സ്കോളർഷിപ്പുകൾ നൽകുന്ന മാർ ബസേലിയോസ് കോളേജ് കേരള വിദ്യാഭാസ രംഗത്ത് ഒരു മാതൃകയാണെന്നും അദ്ദേഹം പറഞ്ഞു. 6 ലക്ഷം രൂപയുടെ സ്കോളർഷിപ്പുകൾ അർഹരായ വിദ്യാർത്ഥികൾക്ക് വിതരണം ചെയ്തു. പീരുമേട് എംഎൽഎ വാഴൂർ സോമൻ മുഖ്യ പ്രഭാഷണം നടത്തി. ഐക്കൺ പ്രസിഡന്റ് ജോർജ് എബ്രഹാം, പഞ്ചായത്ത് വൈസ് പ്രസിഡന്റ് ലക്ഷ്മി ഹെലൻ, കോളജ് ഡയറക്ടർ പ്രിൻസ് വർഗീസ്, കോളേജ് പ്രിൻസിപ്പൽ ഡോ ജയരാജ് കൊച്ചുപിള്ള, ഫാ. കെ. റ്റി. ജേക്കബ് കോറെപ്പിസ്കോപ്പ, സ്റ്റുഡന്റ് അഡ്വൈസർ ഫാ. എൽദോ സാജു, ഗവേർണിംഗ് ബോഡി അംഗം ഡോ. വർഗീസ് പേരയിൽ, പ്രൊഫ ജാൻസൺ ഏലിയാസ് എന്നിവർ പ്രസംഗിച്ചു.




**എൺപതിലും കിതയ്ക്കാതെ മുൻ പിറവം എം.എൽ.എ. എം. ജെ. ജേക്കബ്. ചെന്നൈയിൽ നടന്ന ദേശീയ മാസ്റ്റേഴ്സ് മീറ്റിൽ 80 വയസ്സിനു മുകളിൽ ഉള്ളവരുടെ ഹർഡിൽസിൽ സ്വർണ്ണ മെഡൽ നേടി. വടകര സെന്റ് ജോൺസ് ഓർത്തഡോക്സ് സുറിയാനി പള്ളി ഇടവകാംഗമാണ്.**